ശ്രീ

# ശിവമാഹാത്മ്യം

(മണിപ്രവാളകാവ്യം.)

ഗ്രന്ഥകർത്താ:

കുത്തനൂർ തേമ്മാത്തിൽ

പത്മനാഭമേനോൻ.

ശ്രീ

# ശിവമാഹാത്മ്യം.

(മണിപ്രവാളകാവ്യം.)




ഗ്രന്ഥകൎത്താ:

കുത്തനൂർ തേന്മഠത്തിൽ

പത്മനാഭമേനോൻ.

1104



PRINTED AT

THE MANGALODAYAM PRESS,

TRICHUR.

---

കോപ്പി 1000.  വില 1 க

# മുഖവുര.

ഋഷിപ്രോക്തങ്ങളായ ശൈവവൈഷ്ണവാദി പുരാണമൂലഗ്രന്ഥങ്ങളിൽ ഏതാനും ഗ്രന്ഥങ്ങൾ വരകവികൾ സംസ്കൃതഭാഷാനഭിജ്ഞന്മാൎക്ക് അവശ്യം അറിയേണ്ടതിന്നു ഭാഷപ്പെടുത്തീട്ടുണ്ടെന്നു പറയേണ്ടതില്ലല്ലൊ. പക്ഷെ മാമൂലായി ആചരിച്ചുവന്നിരുന്ന ആ പുരാണപാരായണം കുറെ കാലമായിട്ട് ഒരു മിന്നാമിനുങ്ങിപ്രായമായിട്ടെ കാണാറുള്ളു. എങ്കിലും അവയിൽപെട്ട ശിവപുരാണം കിളിപ്പാട്ടിനെ കേരളീയന്മാരിൽ കേൾക്കാത്തവർ ആരുംതന്നെ ഉണ്ടായിരിക്കില്ലെന്നാണ് എന്റെ വിശ്വാസം. ആ പുരാണമാണ് എന്റെ ഈ ശിവമാഹാത്മ്യം മണിപ്രവാളത്തിന്റെ അടിസ്ഥാനം.

സ്വൎണ്ണം ഒന്നുകൊണ്ടുതന്നെ പലേ ആഭരണങ്ങളുണ്ടാക്കിയാലും സ്വൎണ്ണത്തിന്റെ സഹജമായ മാഹാത്മ്യം കുറഞ്ഞൊന്നുപോലും മറഞ്ഞുപോകില്ലെന്നുള്ള ഉത്തമവിശ്വാസംകൊണ്ടും വിശിഷ്യ സൎവ്വാൎത്ഥസാധകവും സംസാരനാശകവുമായ സാക്ഷാൽ പരശിവന്റെ ചരിതമാണ് പ്രസ്തുത വിഷയമെന്നുള്ള ഏകവിചാരംകൊണ്ടും യഥാമതി ഞാൻ വിരചിച്ചിട്ടുള്ള ഇതിൽ വല്ല സ്ഖലിതവും വന്നുപോയിട്ടുണ്ടെങ്കിൽ അതിനെ സ

ദയം ക്ഷമിച്ചു എന്നെ അനുഗ്രഹിപ്പാനായ്ക്കൊണ്ടു മാന്യമഹാശയന്മാരോടു ഞാൻ സവിനയം അപേക്ഷിക്കുന്നു.

എന്ന്

തെന്മഠത്തിൽ പത്മനാഭമേനോൻ.

1104 കർക്കിടകം 15-ാംനു-.



ശ്രീ

# ശിവമാഹാത്മ്യം

---

ഓം.

നമശ്ശിവായ.

1. ഗജമുഖനജനംബുജാക്ഷനീശൻ
ദ്വിജവരതാപസദേവതാസമൂഹം
ഭുജഗശയമഹേശസൂനുതാനും
വിജയവിശേഷമശേഷമേകണമ്മെ.

2. കവികലരസനാഗ്രമാമരങ്ങ-
ത്തവികലമാദ്യവസാനവേഷമോടും
ദിവി സുരതടിനീവ കേളിയാടും
വിവിധവിലാസിനി ശാരദേ നമസ്തേ.

3. നിരവധികരുണാനിധാനമസ്മൽ-
കരബലനിജ്ജിതകൌണപാന്വവായൻ
സുരസുഖവരദായി രാമദേവൻ
തരണമനുഗ്രഹമാഗ്രഹാനുകൂലം.

4. ഒരുഗുണകണമെന്നി മന്ദബുദ്ധ്യാ
മരുവുമിവൻ കരുതുംകഥാപ്രസംഗെ
വരുമൊരുപിഴതീർത്തുകാത്തുകൊൾവാൻ
ഗുരുചരണം ശരണംകരോമി നിത്യം.

5. ഭവഭയഹരണൌഷധംഭവാനീ-
ഭവചരിതാകലിതം പുരാണമേകം
ശിവപദഗമനായ ഞാൻകരിഷ്യേ
ശിവദമതീവ മണിപ്രവാളകാവ്യം.

6. പരിചൊടുമുളവായിതുജ്ജയിന്യാ-
മരികുലകാലനതീവദാനശീലൻ
ഉരുഗുണനിധിചന്ദ്രസേനനെന്നു-
ള്ളൊരുനരപുംഗവനീശപാദഭക്തൻ.

7. അതിമഹിതമഖങ്ങളാചരിച്ചാ
ക്ഷിതിപതിസത്തമനാത്തമോദമോടും
ക്ഷിതിതലമഖിലംവശേവരുത്തി
പ്രതിദിനമങ്ങുസുഖിച്ചുവാഴുമന്നാൾ.

8. അണിവതിനഘമാണിഭദ്രനെന്നു
ള്ളണിമതിഭൂഷണപാർഷദപ്രധാനൻ
മണിവരമതിദിവ്യമൊന്നു മന്നോർ
മണിമകുടേമണിയാമവന്നുനൽകി.

9. കതിരവനൊതിരായദിവ്യരത്നം
ഹൃദിപരമുന്നിയതിന്നതെന്നുവേണ്ടാ
അതിജവമല്ലവെന്നി നൽകുമെല്ലാം
മതിതെളിവോളമതിൻമഹാമഹത്വാൽ.

10. ക്ഷിതിപതിയതിനെധരിച്ചു സാക്ഷാ
ന്മതികലച്ചൂടിനമന്ദരാദ്രിപോലെ
പ്രതിദിനമതിശോഭമുണ്ടുകണ്ടാൽ
കൊതിപെടുമതിപ്രതിതാപവുംവഹിച്ചു.

11. ഫണിഗണമെഴുമമ്മനോജ്ഞചിന്താ-
മണിചരിതം മഹിതം ശ്രവിച്ചമൂലം
മറുദിശിമരുവുംമഹീവരാണാ-
മറുതിയില്ലുള്ളിലസൂയവന്നുകൂടീ-

12. ചിലരതുകൊതികൊണ്ടുവന്നിരന്നു
ചിലരധികട്ടതിരിക്കുവാൻമുതിർന്നു
ചിലനൃപതിജനംപിടിപ്പതോളം
വിലതരുവൻതരികെന്നുമുറ്റിനിന്നു

13. തരുവനടനെടോതനിക്കുതന്നെ
തരികസഖേ തവരത്നമെന്നിവണ്ണം
ഒരുവകനൃപരാണയിട്ടുകൊണ്ടാ
പ്പുരിയിലണഞ്ഞുകിടക്കുവാൻകിറഞ്ഞു

14. ഇവപലകളവുള്ളിലുന്നിവന്നു-
ള്ളവരൊരുവർക്കുമവൻകൊടാഞ്ഞനേരം
അവമതിസഹിയാതമർഷമാർന്ന
ങ്ങവനിപരൊക്കയുമൊത്തുയുദ്ധമാടാൻ.

15. പടഹപടുനിനാദമാലവട്ടം
കുടതഴചാമരമശ്വമാനകാലാൾ
ഉടനുടനിടിയെന്നപോൽമുഴങ്ങും
പടവെടിയുംപരിതഃപരന്നുപാരിൽ.

16. കടൽനിരകരവിട്ടുതള്ളിയാക്കും
പടിയലറുംപടസൈന്യനാദഘോഷാൽ
കടകളിളകവേകുലാചലൌഘം
തുടതിവിറച്ചു:വിരണ്ടുജന്തുജാലം.

17. അടർകരുതിയൊരുങ്ങിനിന്നുകാട്ടു-
ന്നടവുകൾകൊണ്ടുകലുക്കിവിശ്വമെല്ലാം
ഉടമയൊടഥ ചന്ദ്രസേനപുഷ്ട്യാം
പടകൾകടന്നുവളഞ്ഞുനിന്നുചുററും

18. കരിരഥതുരഗങ്ങളേറിവീരോ
ടരിഗളഖണ്ഡനശൌണ്ഡമാംശരൌഘം
തെരുതെരെവിടുവാനെടുത്തുവില്ലും
നരപതിവർഗ്ഗമടുത്തുകൂടിയപ്പോൾ.

19. പുരമകലെവെടിഞ്ഞുടൻപുറപ്പെ-
ട്ടുരുതരപുണ്യമിയന്ന ചന്ദ്രസേനൻ
പുരഹരഭഗവാൻപുരൈവവാഴു-
ന്നൊരുവരമണ്ഡപമാർന്നുപൂർണ്ണഭക്ത്യാ.

20. നിരവധികസുഖംനിറഞ്ഞുനിത്യം
മരുവുമൊരാത്മപദത്തിലാശമൂലം
പരിചൊടുപരിപൂതചിത്തനായി
പ്പരമശിവാർച്ചനചെയ്യുവാൻതുടങ്ങി.

21. നവമണിനികരങ്ങൾ നാലുപാടും
ഭുവനതലത്തിൽനിരത്തിനട്ടപോലെ
ശിവശിവമണിദീപമെണ്ണമില്ലാ-
തവികലമങ്ങുകൊളുത്തിവെച്ചുചുററും.

22. സുരനദിമരുവുന്നപുണ്യമൂർത്തി-
സ്സമഭിഷേകമനേകമാചരിച്ചു
നിരവധിനിറമാലചാർത്തിമെയ്യിൽ
പരിമളഭൂഷണജാലവുംനിറച്ചു.

23. മലരടവടപായസംനറുംപാൽ
മലർമധുശൎക്കരനൽക്കരിമ്പുനീരും
സുലഭമഥയഥോചിതംപദാൎത്ഥം
പലതുമെടുത്തുനിവേദ്യവുംകഴിച്ചു.

24. അഥ പദകമലേപതിച്ചുമൎത്ത്യൽ
പ്രഥപെരുകും തിരുനാമമുച്ചരിച്ചും
മുഹുരുദിതമുദാസ്തുതിച്ചുമേവം
ബഹുവിധമൎച്ചനചെയ്തുമദ്ദശായാം.

25. നരപതിസവിധത്തിൽനാലുമൊന്നും
വരിഷമെഴുംമകനോട്ടമൊത്തുഗത്വാ
സരഭസമഭിവന്ദ്യകാപിഗോപീ
ചിരമരികേശിവപൂജകണ്ടുനിന്നാൾ.

26. തദനുചസുതനെത്തൊഴീച്ചുതാനും
മദനഹരാംഘ്രിപണിഞ്ഞുപാദതീൎത്ഥം
ദുരിതഭരഹരംവണങ്ങിവാങ്ങി
ത്വരിതമവാപ മുദാതദീയഗേഹം.

27. നിജഗൃഹഭരണാൎത്ഥമാശുതാവൽ
സ്വജനനിപോയതുനേരമക്കുമാരൻ
വിജനഭുവിവിഹാരഗേഹമേത്യ
വൃജിനഹരം ഹരപൂജനംതുടൎന്നാൻ.

28. നൃപകുലതിലകൻനടേനടേശം
സപദിസമൎച്ചനചെയ്തസമ്പ്രദായം
സകലവുമഥകണ്ടറിഞ്ഞുതദ്വൽ
സുകൃതികൾമുമ്പനൊരുക്കിവേണ്ടതെല്ലാം.

29. കരുശിലവിരവോടെടുത്തുനാട്ടി-
പ്പുരഹരബിംബമിതെന്നുരച്ചുബാലൻ
പരിചൊടുജലധാരചെയ്തുഭസ്മം
തിരുവുടൽമൂടിയണിഞ്ഞുഭക്തിയോടും.

30. ഫലദലപടലംപറിച്ചുപുഷ്പാ-
ഞ്ജലിവഴിപോലെകഴിച്ചുവാച്ചമോദാൽ
നിലമതിൽനിറയുന്നപൂഴിവാരി
പ്പൊലിമയിലന്നമിതെന്നുവെച്ചുകൂപ്പി.

31. രതിപതിമദമോചനൻപശൂനാം-
പതിപരമേശപാനീശപൻമഹേശൻ
ഗതിമമശരണാശനൻമഹാത്മാ
വിതിനിനവാൻമറന്നുതന്നെയുംതാൻ.

32. പതിവിൽവരുമിവൻവരാഞ്ഞതെന്തെ-
ന്നതിതരസംഭൃതസംഭ്രമാൽരമാനീം
ധൃതിമനസിവെടിഞ്ഞുവന്നമാതാ
മതികുളിരുംപടിമന്ദമന്ദമൂചേ.

33. കളികറിയശനങ്ങൾകൂടിവേണ്ടാ-
ക്കളിയിതുകഷ്ടമെടോവടോനിനച്ചാൽ
തെളിവൊടുതവനൽകുവാനൊരുക്കി
ത്തളികയിലാക്കിയചോറുമാറിയല്ലോ.

34. വരികസുതഭുജിപ്പതിന്നുവൈകാ-
തരികിലിരുന്നുകളിച്ചുബാലരെല്ലാം
തെരുതെരെവയറുംനിറച്ചുവന്നി
ത്തെരുവിൽനിരന്നതിരഞ്ഞിടുന്നുനിന്നെ.

35. ഇതിജനനിപറഞ്ഞതൊന്നുമീശ-
സ്മൃതിയിൽമനസ്സുപതിച്ചുറച്ചമൂലം
സുതനവനറിയാതെകണ്ടിരിക്കെ-
സ്സുതനുശഠിച്ചുകടന്നടിച്ചുകഷ്ടം.

36. അതിനുമൊരുകലുക്കമെന്നിയുള്ളാ
സ്ഥിതിയഥകണ്ടതികോപമോടുഗോപി
മതിമകുടശിലാഫിലാസിബിംബം
ക്ഷിതിയിലെറിഞ്ഞുമറിച്ചുമൂഢശവൈദഗ്ദ്ധ്യം.

37. മടുമലർചടലംമുടിച്ചുചെന്നാ-
ക്കുടിലിലടച്ചുവസിച്ചുള്ളസലൊന്യ
കുടിലതമടവാക്കുള്ളുടമെന്നാ
ച്ചുടലബുധോക്തികുറിക്കുകൊണ്ടതെല്ലോ

38. നിധിനികടമണഞ്ഞനിസ്വനിൽദു-
ർവ്വിധിവിരചിച്ചവിപത്തിനൊത്തവണ്ണം
ഗതികെടുവതിനമ്മതന്നൊചെയ്തോ
രതിദുരിതക്രിയകണ്ടുഗോപഡിംഭൻ.

39. പുരഹരപരമേശപാഥിമാമെ-
ന്നരമഴൽപ്പൂണ്ടുപുകഴ്ന്നുപുണ്യപൂരാൽ
തരുശിഖതാദിയതകന്നുവീഴും
തരമുടനൂഴിയിൽവീണുവീതബോധം.

40. അവനവിടെയരക്ഷണംകിടന്നി-
ട്ടവശതതീർന്നഥനോക്കിനില്ക്കുമപ്പോൾ
അവികലമണിമേടയായ്സ്വഗേഹം
വിവിധവിലാസമിയന്നുകണ്ടുമുന്നിൽ.

41. അതുവിധമഴകാൎന്നുമിന്നുമോരോ
പുതുമണിമാളികപൊൻതറസ്സുമീതെ
കുതുകമൊടുകടഞ്ഞുനട്ടപൊൻതൂ-
ൺപുതുമയൊടൊത്തുനിരന്നുകണ്ടുനീളേ.

41. മതിസുഖമരുളുംമണിസ്ഥലത്തിൽ
കതിരൊളിപൂണ്ടകലേശചൂഡബിംബം
അതിരുചിവളരുന്നവാനിൽവാഴും
മതിവിലസുംപടിമാററിയന്നുകണ്ടു.

43. അതിശയമിവമററുമുററുനോക്കി
ക്ഷിതിയിലടിഞ്ഞുപണിഞ്ഞുപാദപത്മം
അതിസുഖമലിവാൎന്നുമുന്നിൽമിന്നും
മതിധരനെസ്തുതിചെയ്യുവാൻതുടങ്ങി.

44. ഹരഹരശിവശൎവ്വസൎവ്വദേവാ-
സുരവരവന്ദിതപാദവേദമൂൎത്തേ
പുരമെരിപൊരിചെയ്തദൈവമേനിൻ
കരുണകതൃക്കുവതിന്നുകൈതൊഴുന്നേൻ.

45. നതജനപരിപാലനാതിലോല-
സ്മിതലളിതാനനബാലചന്ദ്രമൌലെ
ഇതരശരണമില്ലയാതൊരെന്നിൽ
സതതമനുഗ്രഹമേകുവാൻതൊഴുന്നേൻ.

46. ജനനി!ജവമറിഞ്ഞിടാതെചെയ്തോ
രനവധിപാപമകററിയാത്തമോദം
പുനരപിപുനരപ്യനുഗ്രഹിപ്പാ
നനഘവിചിത്രചരിത്രഞാൻതൊഴുന്നേൻ.

47. പശുപസുതനിതിസ്തുതിച്ചുപിന്നെ
പ്പശുപതിപൂജകഴിച്ചുഭക്തിപൂൎവ്വം
പശുവരികിലണഞ്ഞപൈതൽപോലെ
സ്സശുഭമുടൻപ്രസുവിന്നടുത്തുപുക്കാൻ

48. സ്ഫുടമഴകൊഴുകുന്നപൊന്നണിപ്പ-
ട്ടുടുപുടപൊന്നരഞാണപൊൻപതക്കം
കടകമിവയണിഞ്ഞുമിന്നിമിന്നൽ-
ക്കൊടിസമമമ്മകിടന്നിടുന്നിതപ്പോൾ

49. നിശിനിജനിലയത്തിലസ്തശോകം
പശിമകലൻസുവൎണ്ണശില്പതല്പേ
അശിഥിലസുഖനിദ്രപൂണ്ടുകൊണ്ടു-
ൎവ്വശിയിലുമേറെവിളങ്ങിസാപിശോഭി

50. അതുപൊഴുതഭിവന്ദ്യമന്ദമംബാ-
മതിവിനയേന വിളിച്ചുണൎത്തിയപ്പോൾ
കുതുകമൊടെഴുന്നേററിരുന്നമാതാ
പുതിയവിഭൂതിപുളപ്പതങ്ങുകണ്ടാൾ

51. ശിവനുടയവലിപ്പമല്ലമല്ലി-
ന്നിവനുടെഭക്തിയുമെത്രചിത്രമോത്താൽ
അവളിതിമനസാസ്മരിച്ചമാനി-
ച്ചവധിവെടിഞ്ഞുവിശിഷ്യവിസ്മയിച്ചാൾ

52. മനതളിരലിയുന്നമട്ടുമററും
ധനതതികണ്ടുപുരുപ്രമോദമോടും
തനയനെയവളാശുപുൽകിയാശീ-
സ്സനവധിനൽകിവസിച്ചുവാസഗേഹേ

53. ചരിതമിദമറിഞ്ഞു ചന്ദ്രസേനൻ
പരിചൊടു ഗോപനെ വന്നു കണ്ടു വാഴ്ത്തി
പുരജനമൊടു മന്ത്രിതന്ത്രിമുഖ്യ-
പ്പുരുപുരുഷാരവുമസ്ഥലത്തിലെത്തി.

54. പരമശിവനനുഗ്രഹിക്കയാലി-
പ്പരമപദത്തിലണഞ്ഞ ഗോപവൃത്തം
വരസുധതടവും സുരദ്രുവിൻ പൂ-
പ്പരിമളധോരണിപോൽ പരന്നു പാരിൽ

55. ചെറിയൊരു ശിശുവിൻ്റെ ചിത്തമിത്ഥം
മറവുവരാതെ മഹേശപാദതാരിൽ
ഉറതയിരിലുറച്ച വെണ്ണപോൽ വെൺ
നിറമൊടു നിന്നതിലേവരും ഭ്രമിച്ചു.

56. മതിമഴമറിമാനെലിന്നു തുമ്പ-
പ്പൂത്തുമലർ പൊൻചിട വെള്ളമെന്നിവററിൽ
കൊതിയെഴുമൊരു ദൈവതം തുണക്കാൻ
മുതിരുകിലേവനുമേവമാവുമെല്ലോ.

57. പുരഹരവരവൈഭവങ്ങളേവം
പുരജനമോതി നിരക്കെ നിൽക്കുമപ്പോൾ
അരിനൃപരുമവസ്ഥയൊക്കവേ കേ-
ട്ടരിശമകന്നവിടത്തു വന്നു വേഗാൽ.

58. മതിമഹിമയെഴുന്നാ ചന്ദ്രസേനം പുകഴ്ത്തി
പ്രതിനൃപതികദംബം പ്രീതികൈക്കൊണ്ടു പിന്നെ
പ്രഥിതതരമഹാകാളാഖ്യമാമമ്പലം പു-
ക്കഥ പശുപഗൃഹത്തിൽ ചെന്നു ചേർന്നാരമന്ദം

59. കടമിഴിമുനകൊണ്ടാക്കാലകാലൻസ്വസൃഷ്ടി-
പ്പട്ടതസഫലമാക്കിത്തീൎത്തഗോപാലശേഷേ
ഉടമയിലുമയോടുംവാഴുമാമണ്ഡപാങ്ക-
ണ്ടുടനെയവരുമുൎവ്യാൽക്കൌതുകാൽക്കൈവണങ്ങീ.
60. കരമൊഴികെയനേകംവസ്തുവസ്ത്രങ്ങൾനാനാ-
പുരനഗരമുദാരഗ്രാമമാരാമജാലം
കരിതുരഗമിതെല്ലാംഭൂപരാഗ്ഗോപനേകി-
പ്പെരിയൊരുപരിതോഷാല്ലേത്ത്രമിത്ഥംപറഞ്ഞാർ.
61. പുറകിലിനിനിനക്കീപ്പാരിലെഗ്ഗോപരെല്ലാം
തിറതരുമിഹതേഷാംഭൂപനുംഗോപനീതാൻ
പിറവിമരണമില്ലാതാക്കമീശന്റെതൃക്ക-
ണ്ണറയുമറികനീതാനില്ലിതിൽകില്ലതെല്ലും.
62. നൃപനികരമിവണ്ണംനീതിയോടോതുമപ്പോൾ
സ്വപതിവസതികാണ്മാൻവന്നനന്ദിസ്സതുല്യം
കപികുലകമലശ്രീഭാനുമാനാംഹനൂമാൻ
സപദിസവിധഭൂമൌസമ്യഗാവിർഭവിച്ചു.
63. അതിഭുജബലവേഗാലാക്രമിപ്പോൎത്തലങ്കാ-
പതിയുടെകവിൾതോറുംകൈപഴക്കിപ്പറിച്ചോൻ
ക്ഷിതിമകൾമണവാളൻതന്റെചൊല്ലാലീഴിൽനി
(ല്ലോൻ
കതിരവനെതൃകാന്ത്യാതത്രമിന്നീകപീന്ദ്രൻ
64. അവനിപതികളാനന്ദാംബുധൌമുങ്ങിവേഗാ
ലവരവരഥവന്ദിച്ചങ്ങുനില്ക്കുന്നനേരം
ശിവപദഭജനത്തിൽശീലമേറുന്നസാക്ഷാൽ
പ്പവനസുതനുമേവംഭാഷണംചെയ്തിതപ്പോൾ

65. പുരഹരഭഗവാനെപ്പോലെയില്ലാരുമാർക്കും
വരുമൊരുപിഴപോക്കിക്കാക്കുവാൻതക്കദൈവം
നരപതിജനമെല്ലാംകേൾക്കുവിൻചാതകങ്ങൾ-
ക്കരുസുഖമുളവാക്കാൻമേഘമൊന്നല്ലെയുള്ളു.

66. തിരയുകിൽമുനിമാർക്കു കണ്ടുകിട്ടാതവണ്ണം
മറയുടെപൊരുൾതോറുംമന്നിൽമാണിക്യതുല്യം
ഇരവുപകലുദിപ്പോരീശ്വരൻതന്റെതൃക്കാൽ
നിരയമൊഴിയുവാനായ് നിങ്ങൾനിത്യംഭജിപ്പിൻ.

67. പശുപതിപദഭക്തിപ്രാഭവത്തിന്നുപാർത്താൽ
പശുപസുതനിവൻതാനിന്നുദൃഷ്ടാന്തമല്ലേ
അശുഭമകലുമാറുള്ളസ്യമുഖ്യവ്രതത്തിൻ-
സുശുഭകഥയുമിപ്പോൾസൂക്ഷ്മമാംവണ്ണമോതാം.

68. മഹിതമസിതപക്ഷംമന്ദവാരംപ്രദോഷം
മഹിമയൊടിവമൂന്നുംവന്നുമേളിച്ചനാളിൽ
അഹിതമണവുമോർക്കാതന്നപാനാദിവേറി-
ട്ടഹഹസുകൃതിബാലൻസ്വവ്രതംനിർവ്വഹിച്ചു

69. അറിവുകിമപികൂടാതിപ്രദോഷവ്രതത്തെ-
ച്ചെറുശിശുനിറവേറീട്ടത്രയെല്ലാംമഹത്വം
ഹരനരുളിയതോർത്താലായതൊന്നാചരിക്കാ-
ത്തൊരുമനുജരിൽവെച്ചുംഭേദമല്ലേമൃഗങ്ങൾ

70. ഉലകിനുപെരുമാളിന്നുള്ളലിഞ്ഞൊരുമൂലം
പൊലിമവളരെവന്നുവല്ലവൻതന്റെവംശേ
വലിയൊരുതരുവിൻചോടിന്നായ്ത്തീർന്നുവെങ്കിൽ
വലവലതഴപൊട്ടാതാകുമോശാഖതോറും

71. പുഷ്ടശ്രീപരിപൂർണ്ണമാസ്വിലസമി
ദ്ഗോപാലവംശത്തിൽവ-
ന്നെട്ടാമപ്പുരുഷാന്തരത്തിലൊരുവൻ
നന്ദാഖ്യനായ്ത്തീൎന്നിടും
ഇഷ്ടപ്രാപ്തസമയത്തുതസ്യതനില-
സ്ഥാവിർഭവൻമാധവൻ
ദുഷ്ടേറുന്നൊരുകംസദുഷ്കൃതികളു-
ഞ്ഞുൽകൃഷ്ടമേകംപദം

72. ശ്രീകണ്ഠന്റെകൃപാകടാക്ഷനിധിയാ-
മിബ്ബാലകൻശ്രീകരൻ
പേർകൊണ്ടെന്നുമുരച്ചുവാച്ചകുതുകാൽ
ശ്രീമാൻഹനൂമാൻതദാ
വൈകാതഞ്ഞുമറഞ്ഞപോതരിനൃപ-
ന്മാരുംപടക്കൂട്ടവും
പോകക്കണ്ടുവിളങ്ങുമുജ്ജയിനിയിൽ-
പോസ്സ്വാണിതാപ്പൌരരും.

73. മാഹാപാലകമൌലിമൌക്തികമണി
ശ്രീപൂണ്ടിടുംശ്രീകരൻ
മാഹാത്മ്യാംബുധിചന്ദ്രസേനനൃപനൊ-
ന്നിരണ്ടുപേരുംക്രമാൽ
ഗേഹാദ്യങ്ങളിലാശവിട്ടഥമഹാ
കാളേശസേവാബലാൽ
ദേഹാന്ത്യത്തിലടഞ്ഞുദൈന്യമകലും
ശൈവംപദംശാശ്വതം.

ഒന്നാം സൎഗ്ഗം സമാപ്തം.

1. വിദൎഭ്ഭകല്പകവല്ലിയിൽജ്വലി-
ച്ചുദിച്ചുയൎന്നുള്ളൊരുസൽഫലോപമം
കദാചിദുൎവ്വീപതിമൌലിരത്നമായ്
മുദാഭവൽസത്യരഥാഖ്യനായൊരാൾ.

2. ഭുജാബലോപാൎജ്ജിതഭീമശക്തിയാ-
ലജാതശത്രുത്വമിയന്നുകൊണ്ടവൻ
സുജാതകാന്തിവ്രജമാൎന്നകുണ്ഡിനേ
നിജാലയേനിത്യസുഖേനമേവിനാൻ

3. ഇവണ്ണമെന്നോതുവതിന്നസാദ്ധ്യമാ-
യവന്നനേകംവിധമുള്ളസൽഗ്ഗുണം
അവൎണ്ണ്യമായ്വന്നിതതേനിമിത്തമാ-
സ്സുവൎണ്ണനാംസാല്വനവന്നുവൈരവും

4. വിനീതിവിദ്യാവിഭവംസുവൃത്തവും
സുനീതിയുംചേൎന്നമഹാജനത്തിനും
അനൎത്ഥമുണ്ടാമിടയിൽകലേശനും
തന്നുസ്വഭാവംപകരുന്നതില്ലയോ?

5. തദാസസൈന്യംസതുസാല്വനങ്ങുസാ
പ്രദീപ്തമാംസത്യരഥന്റെപത്തനം
സദാമനോഹാരിസുധാംശുമണ്ഡലം
മദേനരാഹുപ്രതിമംവിഴുങ്ങിനാൻ.

6. കുലാചലത്തിന്നെതിരായകുണ്ഡിനേ
വിലാസമാളുംനൃപകുഞ്ജരന്മനം
കലങ്ങുമാറാൎത്തുകടുത്തകോപമുൾ-
ക്കലൎന്നുചാൎന്നാനഥസാല്വകേസരി

7. പടയ്ക്കുനേരിട്ടുവന്നുവരാംഗിമാർ
നടുക്കിരുന്നിട്ടുനടിപ്പതെന്തുനീ
ഒടുക്കുവാൻവന്നൊരുവീരനാമിവൻ
തൊടുക്കുമമ്പൊന്നുതടുക്കുമോഭവാൻ.

8. ഇടിച്ചിൽതട്ടുംപടിസാലപാകശരം
കടുക്കനെക്കൊണ്ടുചൊടിച്ചതൽക്ഷണം
മിടുക്കക്കൂട്ടംപടയോടുമൊത്തുവ-
ന്നടക്കൊരുമ്പെട്ടുവിദർഭമന്നനും.

9. ശരംശരാസംകരവാൾപരശ്വധം
മരംശിലാശ്ശൂലവുമെന്നുമല്ലഹോ
വരായുധംമറ്റുമണിഞ്ഞവമ്പട-
ത്തിരക്കുവർദ്ധിച്ചിതുരണ്ടുഭാഗവും

10. അണിഞ്ഞുനിൽക്കുന്നതുരംഗമാനതേ-
രണഞ്ഞുമിന്നുംരണരംഗഭൂതലം
ഇണങ്ങുമശ്ശൃംഗമെഴുന്നമേരുവിൻ
മണിത്തലംപോലെവിളങ്ങിയെങ്ങുമേ.

11. അനന്തരംസാഗരമേഴുമേകമാ
യനന്തമാക്കുമ്പടിയാർത്തുസൈനികർ
അനന്യസാമാന്യരണംനടത്തിയ-
ങ്ങനേകമാൾക്കാരമരത്വമാർന്നതേ.

12. അമിത്രമിത്രങ്ങളെവേർതിരിപ്പതി-
ന്നമാത്യരായോരുമുഴന്നതിക്രുധാ
സമസ്തരേയുംസമരേഹനിച്ചുവി-
ഭ്രമത്തിൽവന്നെത്തുമബാധമവനും.

13. കലച്ചവില്ലിന്ന് വരുംശരംതറ-
ച്ചൊലിച്ചചോരപ്പുഴനാലുദിക്കിലും
നിലച്ചനിൽക്കാത്തനിണങ്ങളക്ഷണം
വലിച്ചുമോന്തീട്ടുവലഞ്ഞുകൂളികൾ.

14. അടിച്ചുവീഴിച്ചുമിടക്കുമുഷ്ടികൊ-
ണ്ടിടിച്ചുകൈകാലുമിഴച്ചുമൂഴിയിൽ
കടിച്ചുകണ്ഠങ്ങൾമുറിച്ചുതള്ളിയും
പറിച്ചതെല്ലാംഭടരങ്ങുകാട്ടിനാർ.

15. വിദർഭസൈന്യംവിവശതാമാർന്നപോ-
തദഭ്രമോദേനഹസിച്ചുസാല്വനും
മദാന്ധനായ്സത്വരമഥന്റെമാറിടം
വിദാരണംചെയ്തിതുദാരമമ്പിനാൽ.

16. വിരിഞ്ഞപൂമൂടിനചെമ്പരുത്തിപോൽ
ചൊരിഞ്ഞിടുംചോരയണിഞ്ഞുതൽക്ഷണം
വഴിഞ്ഞകോപേനവിദർഭനുംശരം
പൊഴിഞ്ഞുപോർചെയ്തുകുറഞ്ഞിടാതുടൻ.

17. വിയത്തിൽമേവുന്നൊരുവിണ്ണവർക്കുവി-
സ്മയംജനിക്കുംപടിയാടുമാരണെ
വിയാതനാംസാല്വനണഞ്ഞുവാളിനാൽ
ഭയംവിനാവെട്ടിവിദർഭമന്നനേ.

18. സരാജവീരൻമൃതനായിതപ്പൊഴ-
ഞ്ഞൊരാശ്രയംവിട്ടതദീയസൈന്യവും
വരണ്ടുപോയുള്ളൊരുവാരിരാശിതൻ
തരംഗമംപോലെമറഞ്ഞുസത്വരം

19. വരൻമരിച്ചാൽസതിമാരൊരാളെയും
വരിച്ചിടാകുണ്ഡിനരാജലക്ഷ്മിതാൻ
വരിച്ചുസാല്വക്ഷിതിപാലനെക്ഷണാ-
ലുറച്ചിരിയ്ക്കാചാപലത്വമുള്ളവർ.

20. തദാകിടങ്ങുംമതിലുംതകർത്തുകൊ-
ണ്ടുദാരനാംസാല്വനുപേത്യകുണ്ഡിനം
മദേനപൊൻകുന്നിലമന്നൊരാനപോ-
ലുദിത്വരേവാസമിയന്നുവിഷ്ടരേ

21. തദന്തരേസത്വരധൻറംപതിമാ-
രുദന്തമാകർണ്ണ്യമനംതളർന്നുടൻ
പ്രധാനവേററുവരണ്ടവള്ളിതൻ
പ്രതാനമോടൊത്തുപതിച്ചുഭൂതലേ

22. കരഞ്ഞുവാവിട്ടഥസാല്വനിൽഭയം
നിറഞ്ഞുവൻകാട്ടിലണഞ്ഞിതേവരും
മറഞ്ഞുമേവുംനരിനാദഭീതിയെകൊ-
ണ്ടറഞ്ഞുപായുന്നപശുക്കൾപോലവേ

23. പെരുത്തഗർഭവ്യഥയാൽപ്രതപ്തയാ-
യൊരുത്തിയപ്പോളവരൊപ്പമോടുവാൻ
കരുത്തുകൈവിട്ടുകരഞ്ഞുകാടുപു-
ക്കിരുട്ടിലൊററയ്ക്കുകഴിച്ചുരാത്രിയും.

24. സ്ഫുരൽപ്രസൂനാവലിഃചന്ദ്രലാഞ്ഛന
ദ്വിരേഫമാലാവൃതമാംലതാഗൃഹം
കരാളമില്ലാത്തഴച്ചുന്നൊരായവൾ
ക്കൊരുത്തമാന്തഃപുരമായ്ഭവിച്ചുതേ.

25. കുളുത്തചെന്താമരചേൎന്നപൊയ്കയിൽ
കളിച്ചുഷസ്സിൽകുടിലായതേക്ഷണാ
ജ്വലിച്ചവള്ളിക്കുടിലിൽകടന്നുചെ-
ന്നൊളിച്ചുപെററാളൊരുപുത്രനെക്ഷണം

26. പ്രസൂതിനോവേററുവലഞ്ഞുദാഹമാ-
ൎന്നസുക്കൾപോമ്മട്ടുതളൎന്നുതന്വിയും
സ്വസന്നിധാനത്തിലെഴുംസരസ്സുപു-
ക്കസാരമംഭസ്സുകരത്തിലാക്കിനാൾ

27. അതുള്ളിലാക്കുന്നതിൽമുമ്പുപാഞ്ഞുവ-
ന്നതുഷ്ണമാംനക്രമതിക്രമിച്ചതാം
കുതൂഹലംപൂണ്ടുവിഴുങ്ങിവേഗമോ-
ടതുല്യമല്ലോജലജന്തുസാഹസം.

28. കുടില്ക്കകത്തുള്ളകുമാരനക്ഷണം
വിടഞ്ഞുതുള്ളിക്കരയാൻതുടങ്ങിനാൻ
അടിഞ്ഞുവീണോരമരദ്രുകോടരേ
കിടന്നുകേഴുംകിളിപോതമെന്നപോൽ

29. ഒരാണ്ടുചെന്നുള്ളൊരുപുത്രനൊത്തുകൊ-
ണ്ടിരന്നുമേവുംദ്വിജനാരിയാമുഷാ
അരണ്യമുൾപ്പുക്കഥകണ്ടുബാലനെ
പ്പരാസമാൎജ്ജിച്ചൊരുപുണ്യവൈഭവാൽ.

30. അരക്ഷനല്ലെങ്കിലുമക്കുമാരകം
വിരക്തിക്കൂടാതെയെടുത്തുസാദരം
തരത്തിൽനീർവീഴ്ത്തിവിശുദ്ധിവേണ്ടപോൽ
വരുത്തിയൻപോടുനിനച്ചിതിങ്ങിനേ.

31. ഇതേസ്ഥലത്തുള്ളിരുളൊക്കനീങ്ങുവാൻ
നിദാനമിബ്ബാലകകാന്തിപൂരമോ
വിധുന്തുദൻവാരിവിഴുങ്ങവെവീണൊരാ-
സ്സുധാംശുവിന്നേകകലാവിലാസമോ.

32. ഒരുണ്ണിയെപ്പെറ്റുവനത്തിലിട്ടുപോ-
യൊരുത്തിയേതാണിവനച്ഛനാരുവാൻ
പെരുത്തുദുഷ്ടക്കുപിറന്നവെങ്കിലി-
ത്തരത്തിലാവുന്നതിലെന്തൊരത്ഭുതം.

33. വിളങ്ങുമിക്കുട്ടിയെവിട്ടുപോകയോ
വളൎത്തുവാൻവാരിയെടുത്തുകൊൾകയോ
ഇവറ്റിലേതാണിഹചെയ്തിടേണ്ടതെ-
ന്നിവൾക്കുബോധിപ്പതിനെന്തുകൌശലം

34. വിലാസമോലുംവിധിതന്നതാകയാൽ
പുലൎത്തുവാൻതന്നെയുറച്ചുഞാനിമം
അലഞ്ഞുയാചിച്ചുനടക്കമാരൊരാൾ;
വിലങ്ങിയോടുംനിധികണ്ടവേളയിൽ

35. പതിവ്രതസ്ത്രീപതിതസ്ത്രീതന്നെയോ
കൊതിച്ചിടാതിങ്ങുപിറന്നതാണിവൻ
അതെത്രയോമുൻപുകഴിഞ്ഞുപോയത-
ല്ലതാണുപൊക്കിൾക്കൊടിവീണിടാത്തതും

36. പിറന്നതിൽപിന്നെയൊരിസ്സുലഭ്കൻ
നറുമ്മുലപ്പാലൊരുതുള്ളിയെങ്കിലും
ഇറക്കിയില്ലിന്നതുകൊണ്ടുജാതിയെ
ക്കുറിച്ചുകുറ്റംപറയാനുമില്ലഹോ

37. ഇവന്നുവേണ്ടുംക്രിയമേലിലാളറി-
ഞ്ഞവിഘ്നമാമ്മാറഖിലംകഴിച്ചിടാം
ഇവണ്ണമോരോന്നുനിനച്ചവറിൽക്കൈവ-
ന്നുവാചയോഗീശ്വരനേകനഞ്ജസാ.

38. ഉഷസ്സിലുൽഫുല്ലമലത്തിലല്ലിപോ-
ലുഷേമഹാബ്രാഹ്മണിനിൻകരോദരേ
നിഷണ്ണനാമിശ്ശിശുവിൻപരിഗ്രഹേ
വിഷണ്ണയാകൊല്ലവിരോധമില്ലിതിൽ

39. നിനക്കുമേലിൽസ്സുകൃതംസുലോചനേ
കനക്കുമെന്നുംയതിയോതിയാതവാൻ
മനസ്സിലാനന്ദമിയന്നുസാർദ്ധകം
മനസ്വിനീസാപിഗമിച്ചുകാനനാൽ

40. അമാനുഷശ്രീയണിയുന്നകുഞ്ഞിനെ
സ്വമന്ദിരത്തിൽസ്സുഖമായണച്ചുടൻ
സമംസ്വപുത്രേണവളർത്തിവാത്സ്യമ-
ക്കുമാരലീലാപരയായിമേവിനാൾ

41. മുഴുത്തസൽഭാഗ്യമെഴുംശിശുക്കളാ-
ലഴൽപ്രണാശത്തിനുപാത്രമായവൾ
തഴച്ചഭിക്ഷാന്നമശിച്ചുസൌഖ്യമായ്
ക്കഴിച്ചുസംവത്സരമഞ്ചുമിത്തരം

42. അനന്തരംചെന്നുടനേകചക്രയിൽ
സനന്ദനംസാസ്ഥിരവാസമാക്കിനാൾ
അനേകസാധുദ്വിജരാളുമസ്ഥലം
മനഃപ്രമോദപ്രദമായിതന്വഹം

43. മഹാദ്വിജന്മാർമരുവുന്നമണ്ഡപേ
മഹീസുരസ്ത്രീമുടിരത്നമാമുഷാ
മഹസ്സെഴുംമക്കളെയൊക്കരണ്ടിലും
വഹിച്ചുചെന്നെത്തിവണങ്ങിയേകദാ

44. അവാപ്തരാമർഭകരെത്തദന്തരേ
പ്രവീക്ഷ്യശാണ്ഡില്യധരാസുരാധിപൻ
വിവൃദ്ധമാംവിസ്മയമാർന്നുവിപ്രരോ-
ടവാചകൌതൂഹലമോടുമിങ്ങിനേ

45. ഒരേടമോമൽക്കിളിയാർന്നുമൊക്കിൽമ-
റ്റൊരേടമുദ്ര്യന്മയിലാർന്നമൈത്ര്യയും
സ്ഫുരിച്ചിടുംവള്ളികണക്കനിൽക്കുമീ
വരാംഗിതൻബാലരെവന്നുകാണുവിൻ.

46. ഇവൻമഹീനിർജ്ജരബീജമാണമ-
റ്റവൻമഹാരാജവരന്റെബീജമാം
ഇവർക്ക്ജന്മാന്തരവാസനാബലാൽ
ഭവിച്ചതാണിസ്സഹവാസസംഗതി

47. വിശങ്കമേവംവിധമോതിനാൽക്ഷമാ-
വിശിഷ്ടശാണ്ഡില്യപദേപതിച്ചുടൻ
വിശുദ്ധയാംവിപ്രവരാംഗിവിസ്മയാ-
ലശേഷവൃത്താന്തവുമാശുചൊല്ലിനാൾ.

48. ജനിച്ചപോതമ്മവെടിഞ്ഞൊരുണ്ണിയെ
ക്കനത്തകാട്ടിൻനടുവുന്നൊരിക്കൽഞാൻ
അനുഗ്രഹിച്ചിട്ടൊരുഭിക്ഷുചൊൽകയാ-
ലനൂനമോദംകൊണ്ടുവളർത്തിയിത്രനാൾ

49. പിതാവിനെപ്പററിയറിഞ്ഞിടായ്കയാൽ
കൃതംനകൃത്യംകൃതിമൌലിരത്നമേ
ഇതിൻെറസത്യസ്ഥിതിസർവ്വവുംഭവാ-
നതന്ദ്രനായിട്ടരുൾചെയ്കവേണമേ

50. ഉഷോക്തിയാലുൾക്കമലംതെളിഞ്ഞുകൊ-
ണ്ടുഷർബ്ബുധോദ്യൽപ്രഭനാമൃഷീന്ദ്രനും
വിഷാദമത്യന്തമകന്നുപോംവിധം
വൃഷംതികഞ്ഞുള്ളവളോടുചൊല്ലിനാൻ.

51. വിദർഭനാംസത്യരഥൻെറപുത്രനീ
വിദഗ്ദ്ധനായുള്ളവനെന്നുതേറുനീ
യുധിദ്രുതംസാല്വനണഞ്ഞുതംനൃപം
വധിച്ചുതദ്രാജ്യമടക്കിയക്രമാൽ.

52 പുരംവെടിഞ്ഞോടിയരാജ്ഞിമാരിൽവെ-
ച്ചൊരുത്തമസ്ത്രീമണിപൂർണ്ണഗർഭിണീ
വരുത്തമോടെത്തിവനത്തിലേകയാ-
യ്പെരുത്തുദുഃഖിച്ചഥപെററുപുത്രനേ.

53 ഉടൻദഢിഷ്ഠംപടിദാഹമാർന്നുകൊ-
ണ്ടടിഞ്ഞുവെള്ളത്തിലശിച്ചുകൊള്ളുവാൻ
തുടങ്ങിടുമ്പോളൊരുനക്രമുൽക്കടം
പിടിച്ചുതിന്നിട്ടുതിരിച്ചുപോയഹോ.

54. കടുപ്പമേറുംകഥകാതിലായപോ
തടുത്തുകമ്പിട്ടവളേവമോതിനാൾ
കൊടുത്തുകൊള്ളാഞ്ഞതുമെന്തുഭൂപതി-
ക്കുടത്തൊരായുസ്സലിവാനെന്താരാവിധീ.

55. തദാത്മജൻഹന്തദരിദ്രനായതെ-
ന്നുദാരസാമ്രാജ്യമിവന്നുടിസ്സുമോ
മദീയദാരിദ്ര്യമകന്നുപോകുമോ
കഥിയ്ക്കുകാരുണ്യനിധേമഹാമതേ.

56. തതസ്സശാണ്ഡില്യനുമൂചിവാനെടോ
സതീമണേസത്യരഥൻമഹാരഥൻ
അതീതജന്മത്തിലശേഷപാണ്ഡ്യഭൂ
പതീന്ദ്രനായ്‌വന്നുപിറന്നുഭൂതലേ.

57. പ്രദോഷനോൽമ്പിൽപ്രതിമാസമീശനാ-
യ്സപാദഹോമർപ്പിച്ചുമരുന്നൊരാനൃപൻ
കദാചിദേതദ് വ്രതമോടുവാഴ്കവേ
മുദാപുരംവന്നുവളഞ്ഞുവൈരികൾ.

58. പുരാതിപൌരൌഘമുരുത്തുകൊൾകയാൽ
പുരാരിപൂജാവിധിനിർത്തിവെച്ചഹോ
വിരോധിയാംമന്നനെമന്ത്രിവീരനോ
ടുരച്ചുകൊല്ലിച്ചുനിനച്ചിടാതുടൻ

59. മഹേശപൂജാമപിമാനിയാതവൻ
വിഹിംസനോദ്യോഗമെടുത്തകാരണാൽ
അഹഃപ്രദീപപ്രതിമാഭമ്പൂണ്ടുകൊ-
ണ്ടഹോമരിച്ചാനതുമാത്രമല്ലെടോ

60. ഹരാച്ചനേനത്തനനാശകാരിയാ-
യ്നരാധിനാഥാത്മജനുംഭവിച്ചതേ
ചിരേണഭൂപാലനുമക്കമാരനും
മരിച്ചുപിന്നീടുപിറന്നുകുണ്ഡിനേ.

61. പിതാവകാലേമൃതനായ്ഭവിച്ചിതി-
സ്സുതന്നുദാരിദ്ര്യമണഞ്ഞുസാമ്പ്രതം
കൃതസ്വകർമ്മാനുഭവംനിനക്കിലാ-
ക്കൃതിക്കുപോലുംപരിഹാര്യമല്ലെടോ.

62. സമ്മുഗ്ദ്ധനാകുമിവനെപ്രസവിച്ചൊരമ്മ
ജന്മാന്തരത്തിലുളവായൊരുദുസ്സ്വഭാവാൽ
വൻമത്സരത്തൊടുവധിച്ചുസപത്നിതന്റെ-
ത്തന്നൂലമമ്മുതലയാലവളുംമരിച്ചു.

63. മുഖ്യപ്രദോഷനിയമേനമുറക്കുപാപ-
മൊക്കെക്കെട്ടുമിക്കുമുടനേസുഖമാകുമെല്ലാം
അക്കാമവൈരികനിയാൻകളവല്ലിതിന്നു
തക്കവ്രതംതരുണികാണുകയില്ലയെങ്ങും.

64. കൈലാസശൈലമുകളിൽപതിവായ്പ്രദോഷ-
കാലത്തുകാലരിപുകാന്തകനിഞ്ഞുകാങ്കെ
ചേലാർന്നചെഞ്ചിടയഴിഞ്ഞിഴയുംപ്രകാര-
മാളുന്നനൃത്തമമരൌഘമണഞ്ഞിടുന്നു.

65. വേധസ്സുവിഷ്ണുമുതലായവരംബുവാദ്യ-
ഭേദങ്ങൾകൊണ്ടുകൃതകൃത്യതയേകിടുന്നു
ശ്രീദേവിഭാരതിതുടങ്ങിയദിവ്യനാരീ-
വ്രാതംചുഴന്നുസുഖഗാനമുതൃത്തിടുന്നു.

66. ഗന്ധർവ്വയക്ഷസുരചാരണസിദ്ധസംഘം
സന്ധ്യാനടന്റെചരണങ്ങളിൽവീണിടുന്നു
വൃന്ദേനൊലിച്ചുപുരുകാന്തികലർന്നലിഞ്ഞു
സന്താനശാഖയിലളിവ്രജമെന്നപോലെ.

67. ദേവാദിദേവതയെഴും ശിവനെപ്രദോഷേ
സേവിക്കിലിസ്സകലദേവരുമിഷ്ടമേകും
ദൈവാനുകൂല്യമൊരുവനുളവായിവന്നാ-
ലേവൎക്കുമങ്ങവനിലാദരമേറുമല്ലോ

68. ധന്യേധരിക്കതവനന്ദനനേഷബാലൻ
മുന്നംകഴിഞ്ഞനിജജന്മഗണങ്ങൾതോറും
അന്നന്നുവാങ്ങിയൊരുദാനധനംനിമിത്ത-
മിന്നിദ്ദരിദ്ര്യദശയിൽ കഴിയേണ്ടിവന്നു

69. ശാണ്ഡില്യതാപസശിരന്തരസാശ്രുവിച്ചു
പൂൎണ്ണപ്രമോദമൃഷിപിന്നെയുമേവമൂചേ
തിണ്ണംപുരാരിതിരുമേനിതെളിഞ്ഞിടുംമ-
ട്ടെണ്ണന്നപൂജയുടെ രീതിയുമോതിടേണം

70. കേട്ടാലുമെങ്കിലതുമെന്നഥമോദമോടു
മഷ്ടാംഗയോഗിവരനാമുനിചൊൽത്തുടങ്ങി
മുട്ടാതെ രണ്ടുമറിമാസമെഴുംപ്രദോഷേ
പെട്ടെന്നുണൎന്നുഷസിചെന്നുകുളിച്ചിടേണം

71. രുദ്രാക്ഷഭൂതികളണിഞ്ഞുതെളിഞ്ഞുഭക്ത്യാ-
രുദ്രൻവസിച്ചരുളുമമ്പലമാൎന്നുമോദാൽ
മൃത്യുഞ്ജയസ്മരണകൊണ്ടുമനംവിളക്കി
ക്ഷേത്രപ്രദക്ഷിണവുമാശുതുടങ്ങിടേണം

72. ശംഭോശശാങ്കധരശങ്കരശൎവ്വസൎവ്വ
സംഭാവ്യത്രിപുരമാരകമാരവൈരിൻ
പാമ്പെല്ലുതുമ്പമഴുമാനുമണിഞ്ഞുമിന്നു-
മ്മെൻപോററികാക്കണമിതിസ്തുതിചെയ്തിടേണം

73. ദുശ്ചിന്തദുഷ്ടജനസംഗമമൂണുറക്ക-
മുൾച്ചേൎച്ചനാരികളിലാരണരോടുവൈരം
അത്യംഗമെന്നിവവെടിഞ്ഞുവിശുദ്ധഭക്ത്യാ-
സത്യവ്രതമാന്മുനിമുദ്രവഹിച്ചിടേണം.

74. അന്തിക്കുമന്പുമിതുപോലെയശേഷകൃത്യ-
മന്തംവരാതെനിറവേററിനിറഞ്ഞഭക്ത്യാ
സ്വന്തംനിലക്കനുസരിച്ചപദാൎത്ഥമേന്തി
സ്വാന്തംതെളിഞ്ഞുശിവപൂജതുടൎന്നിടേണം.

75. മണ്ണുംമരംകനകമാദിയിലേതിനൊക്കൊ-
ണ്ടെന്നാകിലുംഹരസമൎച്ചനബിംബമേകം
ഉന്നിദ്രമോദമുളവാക്കിയുടൻപ്രതിഷ്ഠി-
ച്ചന്യൂനഭക്തിഭരമോടടികുപ്പിടേണം

76 പാരിൽധനിക്കുമൊരുയാചകനുംനിനച്ചാ-
ലാരാധനക്കുതകിടുന്നൊരുവില്വപത്രം
കാരാതെകണ്ടുഹരമൂൎദ്ധനിചാൎത്തിയാലും
സാരൂപ്യമേകദളമേകുവതിന്നുപോരും

77. മാലിന്യമററമണിദീപസുഗന്ധധൂപ-
മാലാശതങ്ങൾമധുപകഫലങ്ങൾമററും
ആളാകിലൊക്കയുമൊരുക്കണമല്ലയാകിൽ
കാലാരിഭക്തിമതിമാലിനെവേരറുക്കാൻ

78. അംഭസ്സുപാമ്പണിജടാചെറുതിങ്കൾതിയ്യും
സമ്പൂൎണ്ണഭൂതിഗരളംതലയോടുമെല്ലും
കുംഭീന്ദ്രചൎമ്മവുമണിഞ്ഞമരുന്നദേവം
കമ്പിട്ടുകുപ്പിഹൃദയേകുടിവെച്ചിടേണം

79. പിന്നീടപാരണകഴിച്ചുകഴിഞ്ഞിടമ്പോ-
ലന്നാടിയാലവനിദേവരിലാസ്ഥചേർത്താൽ
ഇന്നുള്ളരിഷ്ടമൊഴിയുംമുഴവൻക്രമേണ
നന്നാസ്സുഖംനരകഭീതിയുമില്ലൊട്ടക്കം

80. കുന്നിൻകുമാരിയെമയക്കിയമാരവൈരി
നന്ദിക്കിലൊന്നുമൊരുവന്നുമസാദ്ധ്യമല്ലോ
എന്നീമനോജ്ഞമൊഴിമാമുനിചൊന്നനേരം-
മൊന്നഞ്ജുതാണുതൊഴുതേവമുഷാമ്പബമാഷേ

81 ഓർത്താൽശ്ശുചിവ്രതനിവൻമമസൂനുധർമ്മ
ജ്ഞൂഷ്ടൻനൃപാത്മജനിവക്കറിവാൻഭവാൻതാൻ
സത്താംപ്രദോഷനിയമത്തിനുവേണ്ടമന്ത്രം
ശ്രോത്രത്തിലാക്കുകതുസജ്ജനധർമ്മമല്ലോ

82. സാധ്വീബ്രാഹ്മണിചൊന്നസാരഗിരമ-
ശ്ശാണ്ഡില്യനാകർണ്ണ്യ താം
വേദപ്രോക്തവിശിഷ്ടമന്ത്രവുമുടൻ
പ്രാദോഷികാചാരവും
മോദംപൂണ്ടുവിളിച്ചിരുത്തിവിധിപോ-
ലോതിക്കൊടുത്തോമന-
പ്പൈതങ്ങൾക്കശ്ശുഭങ്ങളൊക്കെയകലാ-
നാശിസ്സുമേകീടിനാൻ

83. മുനീന്ദ്രവചനാമൃതംമുഹുരശിച്ചമോദാന്ധയാ-
യ്യിനമ്യവിധിവൽതദാവിവിധഭാസുരം ഭൂസുരം
സ്വനന്ദനസമേതയായ്സ്വഗൃഹമാപവിപ്രാംഗനാ
തനൂജരമനക്ഷണംമനുജപത്തിൽവെച്ചുമനം

84. അക്കാലത്തസിതത്രയോദശിയൊടൊ-
ത്താമന്ദവാരംമുതൽ
ച്ചിക്കന്നദ്കരഭ്യസിച്ചതുവിധം
നോൽക്കാൻ തുടങ്ങീടിനാർ
മക്കൾക്കുള്ളമഹേശഭക്തിനിരുപി-
ച്ചുൾക്കാമ്പലിഞ്ഞമ്മയും
സൌഖ്യംപൂണ്ടുവസിച്ചുമാസമിതുപോൽ
നാലുംകഴിഞ്ഞൂ ശുഭം.

രണ്ടാം സർഗ്ഗം സമാപ്തം.



1. ക്ഷിതിദേവസുതൻശ്ശുചിവ്രതൻ തൻ
പതിവിൻമട്ടൊരുനാളുണർന്നുമാത്രെ
നദിതന്നിലണഞ്ഞുടൻകുളിച്ചി-
ട്ടഥതാനേ ജപമാർന്നുതത്രനിന്നു

2. തിരമാലതിരിച്ചുമാറുതള്ളി-
ത്തരസാതത്തടിനീജലേതദാനീം
ചെറുകുന്നുമറിഞ്ഞൊലിച്ചിടുംമ-
ട്ടരുളുംപാത്രവുമൊന്നുകണ്ടുമുട്ടീ.

3. നരപൊങ്ങിവരുന്നവാരിപൂരേ
മറിയുംകുംഭമെടുത്തുവന്നനേരം
അരമത്ഭുതഹർഷമാർന്നുകയ്യാൽ
കരകേററിച്ചുകുലേശപൂർവഭക്തൻ

4. പുരവൈരിതെളിഞ്ഞുവെന്നുരച്ചാ-
ശ്ശുഭകുംഭംതലയിൽക്കയററിമെല്ലെ
തരസൈവ തളൎന്നുകുന്നുനിന്നും
പുരമെത്തിച്ചുവിളിച്ചുരച്ചുബാലൻ

5. ഇതുസമ്പ്രതി വന്നുകാണുകമ്മേ
പുതുരത്നാവലിപൂണ്ടപൂൎണ്ണകുംഭം
കൊതുവാനയെയെന്നപോലെഞാനാ-
നഗിയിന്നേററി നടന്നുകൊണ്ടുവന്നേൻ.

6. മതിചൂഡകൃപാകടാക്ഷമാണി-
ന്നിതിനെല്ലാമൊരുഹേതുവെന്നു മന്യേ
അതുകേട്ടവിടത്തുവന്നുമാതാ-
വ്രതസാഫല്യമറിഞ്ഞുവിസ്മയിച്ചു.

7. ഉടനാശുവിളിച്ചു ധൎമ്മഗുപ്തം
മടിയിൽക്കേററിയിരുത്തി മന്ദമൂചെ
നിടിലേക്ഷണഭക്തരാം ഭവാന്മാ-
രിടരിന്നുള്ളടികണ്ടുവെന്നുറപ്പിൻ

8. ഒരുനേരമിരുന്നിടാതിരന്നും
നിരുപിച്ചുള്ളതുസാധിയാതുഴന്നും
തരുണാതപമേല്ക്കയാൽതളൎന്നും
പരമെൻമകൾ കഴിഞ്ഞിയെത്രകാലം

9. ചെറുതൊന്നിളകാതെയീശപാദങ്കൽ
ഭരമേല്പിച്ചു ഭജിക്കയാലിദാനീം
അരിമിച്ചവിടുന്നുതന്നെ തന്നു-
ള്ളൊരു സമ്പത്തുപകുത്തെടുത്തുകൊൾവിൻ

10. അതുകേട്ടഥ രാജസൂനുചൊന്നാ-
നിതുരണ്ടെന്നുനിനപ്പവർക്കുകൊള്ളാം
പതിവായ്ത്തവപാദസേവചെയ്താൽ
മതിമറ്റുള്ളൊരുചിന്തയെന്തിനിപ്പോൾ

11. ഉരുഭക്തി സമർച്ചനങ്ങൾ ഞങ്ങൾ-
ക്കിരുവർക്കുംസമമെന്നുസർവ്വനാഥൻ
അറിയാതിതുചെയ്തതല്ല സാക്ഷാൽ
പരമാത്മാവിനു പക്ഷഭേദമുണ്ടോ

12. ദ്വിജബാഹുജ ജാതിരീതിയോർത്തി-
ട്ടുജനാമീശനുമിത്ഥമാചരിച്ചു
വൃജിനം മമ തീർന്നുപോകിലന്നേൻ
ഭജനം ഭംഗിയിലാക്കുമീശ്വരൻ താൻ

13. സുധയെസ്സുരരെന്നമട്ടിലമ്മേ
നിധിസൂക്ഷിക്കുക പങ്കിടാൻവരട്ടെ
ഇതിയോതിയവൻതപംതുടർന്നാൻ
സ്ഥിതിഭേദം സ്ഥിരചിത്തരിൽഭവിക്കാ.

14. വ്രതഹാനിവരാതെ വർഷമേകം
ഗതമായ്സുതസഖമേകദാ വനാന്തേ
കുതുകേനനടന്നുകൊണ്ടിടുമ്പോൾ
മധുകവ്യേറി മദിപ്പതങ്ങുകണ്ടു.

15. മധുപാനമദാന്ധരായിമാവിൻ-
പുതുതാംപൂക്കുലയിൽകുയിൽക്കുലങ്ങൾ
മധുരസ്വരമാർന്നിരുന്നുമാര-
സ്തുതിഗീതങ്ങൾ തുടങ്ങിടുന്നുചുറ്റും

16. മലർവാടിയിലങ്ങുമിങ്ങുമാടി-
ത്തലചുററിച്ചെറുതെന്നലത്തടാകേ
നിലവിട്ടഥ വീണപോതുപൊൽത്താർ-
കലികാപാളിചിരിച്ചിടുന്നുമന്ദം

17. മകരന്ദരസങ്ങളാം മാറിമാറി-
സ്സുഖമാസ്വണ്ടുകളുണ്ടുകൊണ്ടുമന്ദം
വിടരെന്നവിധം വിശേഷവല്ലീ
നടിമാർ വീട്ടിൽനടന്നു പാടിടുന്നു.

18. ഘരഘൃത്തുമുലച്ച പഞ്ചബാണ-
പ്പെരുമാൾതന്റെയശഃപ്രരോഹതുല്യം
നറുമല്ലചൊരിഞ്ഞിടും പുതുപ്പൂ
നിറയെത്തിങ്ങി വിളങ്ങിടുന്നു നീളെ

19. കടമാൻ മഹിഷങ്ങളാനസിംഹം
കടുവാതൊട്ടുവജാതിഭേദമെന്ന്യേ
അടിയുന്ന മൃഗീഷുമാരനോരോ
കെടുകാര്യങ്ങളാം നടത്തിന്നു മററും

20. അഥഭൂസുരഭൂവരാത്മജന്മാർ
മധുമാസക്കളികണ്ടുകൊണ്ടടവ്യാം
കുതുകേനനടന്നു കേളിയാടു-
ന്നതുനേരത്തൊരു വീണമീട്ടൽകേട്ടു.

21. അവരങ്ങുതിരിഞ്ഞുനോക്കിയപ്പോ=
ളുവകിർണ്ണാമലഭംഗിതിങ്ങിവിങ്ങും
നവമോടികലർന്നകന്യമാരെ-
ക്കവിയും കാന്തിയൊടൊത്തുകണ്ടുമുന്നിൽ

22. മൃദുമേളമിയന്നുവീണവായി
പ്പളുകാതിൽസുധപോലെവീണനേരം
ധൃതിവിട്ടതദൈവ ധർമ്മഗുപ്തൻ
ക്ഷിതിദേവാത്മജനോടുചൊല്ലിമെല്ലെ

23. മതികണ്ടുമയങ്ങുമാനനശ്രീ-
മതിമാരാമവർമേവുമസ്ഥലത്തിൽ
ഗതിചെയ്കസഖേനമുക്കതാസാം
സ്ഥിതിയാരാഞ്ഞുമടങ്ങിടാം ക്ഷണത്തിൽ

24. മണമാർന്നലർ മൂടുമാമരത്തിൻ
തണലിൽ ചെറ്റുവസിച്ചുവിശ്രമിച്ചും
ഗുണമുള്ളനരേന്ദ്രനന്ദനൻ തൻ
ഭണനംകേട്ടുശുചിവ്രതൻപറഞ്ഞാൻ.

25. അഴകല്ലിതു ധർമ്മഗുപ്ത നോക്കി-
ന്നഴലേകാൻ വഴിയാകുമിപ്രയാണം
മൃഴതിങ്കൾമുഖീമുഖാവലോകം
മഴവാമാദിമമാശ്രമം മറിപ്പാൻ

26. മൊഴിമാധുരിമോഹന സ്വഭാവം
പൊഴിയുംപുഞ്ചിരിയുംപുറംനാടിപ്പും
മിഴിധാടിയുമാർന്നപെൺകുലത്തിൻ
നിഴൽകണ്ടാലുമനർത്ഥമേവരുള്ളൂ.

27. പുരികക്കൊടിയൊന്നിളക്കിയോമൽ-
ച്ചിരിയോടൊത്തുകുഴഞ്ഞുകൊഞ്ചിടുമ്പോൾ
വരവാണികളെറ്റിരിഞ്ഞുപോരാൻ
തരിയും ധീരതവീരനുംവരില്ല

28. തരളാക്ഷികൾതൻകടാക്ഷമായോ
രിരകോർത്താശയമത്സ്യമാഹരിപ്പാൻ
ഉരുധീവരനാംസ്മരൻമടിപ്പാ
തരമായാലവനില്ലതത്വബോധം.

29. പണമുള്ളതുകയ്യിലാകുവോളം
ഗുണമോരോന്നുപുകഴ്ത്തിയങ്ങൊടുക്കം
തൃണമെന്നവിധംത്യജിപ്പുമിസ്ത്രീ
ഗണമാക്കംകണികാണ്മതിന്നുമാകാ

30. തവസുന്ദരമേനിയൂശിയാണി-
ന്നവർതൻകൺമുനകാന്തമാണപാർത്താൽ
ഇവരണ്ടുമണച്ചിടാതെനാമി-
ന്നിവിടംവിട്ടുഗമിപ്പിലോനശിപ്പാ.

31. പരനാരികൾപാട്ടിലായിവന്നാൽ
പരമേശാർച്ചനനിഷ്ഠനഷ്ടയാകും
കരലെത്തുമിടയ്ക്കുനീതളപ്പി-
ന്നാതിപ്പാഗ്രഹമാന്നിടുന്നകഷ്ടം

32. ഭുവിവാഴ്വവളച്ചവേഴ്ചവിത്തം
ഭവനംസേവനമാദിയാംമദീയം
വിവരംവിവിധംവിചാര്യനീതാ-
നിവരെക്കാണ്മതിൽനിന്നപിൻവലിയ്ക്കു

33. ശുചിയായശുചിവ്രതോക്തിയൊട്ടും
രുചിയാതങ്ങുഗമിച്ചുധർമ്മഗുപ്തൻ
കചിദന്തണനസൂനുവാങ്ങിവാണു
വശികൾക്കംഗനപാവയാണപണ്ടും.

34. കിളിനേർമൊഴിമാർകളിസ്സുമോമൽ
ത്തളിമംചേർന്നലതാഗൃഹാന്തികത്തിൽ
കളഭോപമമെത്തുമർഭകംക-
ണ്ടളിവേണീജനമൊക്കെയമ്പരന്നു.

35. അഥതത്രവിളങ്ങിടുന്നകന്യാ
തതിയിൽക്കാന്തികവിഞ്ഞുമിന്നുമേകാ
അതിമാനുഷരൂപശോഭകണ്ണി-
ല്ലതിയേച്ചേതസിചിന്തചെയ്തിതേവം

36. ഇവനെസ്മരനൊന്നുകണ്ടിടുംമു-
മ്പവനെത്ര്യംബകനന്നുനോക്കിടായ്കിൽ
അനുതാപമിയന്നുകൊണ്ടനംഗൻ
തനിയേചെയ്തിടുമാത്മഹത്തിയിപ്പോൾ

37. ഘനപങ്ക്തിയിൽനിന്നുവീണമിന്നൽ-
പ്പിണരിൻസാരമെടുത്തുയോഗശക്ത്യാ
വനദേവതസൃഷ്ടിചെയ്തുപോററും
മനുജൻതാനിവനൊന്നുതോന്നിടുന്നു

38. സുരനാഥഹുതാശനാദിയാശാ-
വരർമേനിസ്സുമിവന്നുമോമനത്തം
ഒരുകാലവുമില്ലമന്നിൽമിന്നും
നരരായുള്ളനളാദികൾക്കുമില്ലാ.

39. മധുരാധരിയിത്ഥമോർത്തുചിത്തേ
മദനഭ്രാന്തിമറച്ചുവെച്ചുമന്ദം
കുതുകേനപറഞ്ഞുതോഴിമാരോ-
ടതനുപ്രാഭവമപ്രകാരമല്ലോ.

40. ഇലയൊക്കമറച്ചിടുന്നിളംപൂ-
ക്കുലയാൽക്കുന്നുപടൎന്നകൊമ്പുതിങ്ങും
പലജാതിമരങ്ങൾചേൎന്നപൂങ്കാ-
വലിപോലുംപടികണ്ടിതോസമീപെ.

41. അതിലുള്ളൊരശോകചമ്പകംതൊ-
ട്ടതിസൌരഭ്യമിയന്നപൂപ്പറിക്കാൻ
അഴകോടുഗമിക്കുനിങ്ങൾമുമ്പേ
വഴിയേക്ഷീണമകററിവന്നിടാംഞാൻ

42. അബലാമണിയെവമാളിമാരെ
ക്കബളിച്ചൊട്ടകലിച്ചുകാമശക്ത്യാ
നൃപബാലസമീപമെത്തിവേഗാ-
ലുപചാരംസ്മിതമാൎന്നുചെയ്തുചൊന്നാൾ

43. ഭുവനൈകമനോഹരാംഗനിൎയ്യാ-
രിവിടെസ്സമ്പ്രതിവാഴ്വതെന്തുതന്നേ
തവമാതൃപിതൃക്കളാരെടൊചൊ-
ല്ലിവൾതൻവസ്തുതമുമ്പിലോതിടാംകേൾ

44. ദ്രമിളാഖ്യവഹിച്ചമല്ലിതാവാ-
ദ്ദിവിഗന്ധൎവ്വഗണപ്രമാണിയോൎത്താൽ
മമജന്മവുമക്കുലത്തിലിഞ്ഞാൻ
സുമതേഗീതകലാവിദഗ്ദ്ധയല്ലോ

45. മഹിതാഭകലൎന്നനിൻെറമൈക-
ണ്ടിഹകൌതൂഹലമാൎന്നുനിന്നുപോയേൻ
അഹമംശുമതീതിനാമമോടും
സഹമാനത്തിലിരുന്നുകൊണ്ടിടുന്നോൾ

46. സഖിമാരെയകററിനിൻസമീപേ
സുഖലീലാരസമാഗ്രഹിച്ചുവന്നോൻ
അരികത്തമൃതാംശുവന്നുചേന്നാൽ
പിരിയുന്നെങ്ങിനെപിന്നെയാമ്പലയ്യോ

47. അതുകേട്ടരുൾചെയ്തുധമ്മഗുപ്തൻ
സ്ഥിതിയെല്ലാംമമചൊല്ലിടാംശ്രവിയ്ക്കു
എതിരററവിദർഭ്ഭൂപതീന്ദ്രൻ
മതിമാൻസത്യരഥൻമദീയതാതൻ

48. യുധികൊന്നിതുസാല്വനാട്ടനെട്ടു-
വ്വിധിയാലമ്മതികഞ്ഞഗർഭമോടെ
ഗതയായ്ഗഹനത്തിലെന്നെയുംപെ-
റാഹനക്രമംപിടിപെട്ടുചത്തുവെത്രെ.

49. നിണമാടിടുമെന്നെവന്നൊരുബ്രാ-
ഹ്മണികൈക്കൊണ്ടുഗൃഹത്തിലെത്തിമന്ദം
ഗുണമേററമെഴുന്നതത്തനൂജ-
ന്നിണയായ്വെച്ചുപുലത്തിടുന്നിതിന്നും.

50. പരമാർത്ഥമിവണ്ണമെന്നുകേട്ടാ-
ത്തരുണീരത്നമുരച്ചുതാഴ്മയോടും
ഒരുകാലവുമോമ്മവിട്ടുപോകാ-
ത്തൊരുനിൻകാഴ്ചലഭിച്ചതെത്രഭാഗ്യം.

51. കരുണാലയനീധരിച്ചിടാക്കിൽ
സ്മരനെന്നെശ്ശരമെയ്തുകൊല്ലുമിപ്പോൾ
ശിരമിത്ഥമുരച്ചതോടുകൂടി
ത്തരസാതൻതലയുംതദൈവതാണു

52. ചെറുപുഞ്ചിരിപൂണ്ടുചെറുനാണി-
ച്ചുരുഹാരങ്ങളഴിച്ചുരസ്സിൽനിന്നും
നരനാഥസുതന്നുനൽകിമന്ദം
തിരുമുൽക്കാഴ്ചയാക്കവേണ്ടതെല്ലോ

53. വിരവോടഥമാരതാപമൂലം
വിറപൂണ്ടുള്ളകരേണവാങ്ങിഹാരം
ഉരുതുങ്ഗമുനകൊണ്ടുഴിഞ്ഞുനില്ക്കും
വരവാണീമണിയോടവൻബഭാഷേ

54. പണമില്ലൊരുബന്ധുവില്ലിനിയ്ക്കി-
ന്നണയാൻനല്ലൊരുവീടുമില്ലധന്യേ
ശൃണകൊമ്പുകഴിച്ചൊരാമരത്തിൻ
തണലിൽത്താപമൊഴിഞ്ഞുസൌഖ്യമുണ്ടോ.

55. ഒരുനേരമിരന്നശിക്കുമീഞാൻ
വരഗന്ധർവ്വഗൃഹേവിരുന്നുവന്നാൽ
പരിഹാസമുദിച്ചിടുംമഹാന്മാർ-
ക്കരുവുംമാളികയേഴകൾക്കപാറാ

56. പുനരോർക്കിലൊരുമെന്നിഃയനാം
തനിയേതന്നെനടത്തുമീവിവാഹം
നരനല്ലതുമല്ലയെന്നുരയ്ക്കേ-
ത്തരുവായൊന്നുചിരിച്ചുതന്വിചൊന്നാൾ

57. നളിനേക്ഷണനാളെരാത്രിപോയോ-
രളവിൽബ്രാഹ്മണപുത്രനോടുമൊപ്പം
കളിയല്ലിഹവന്നുകൊൾകകാര്യം
ഫലവത്താക്കിയതന്നുകണ്ടിടാംതേ

58. പികവാണിയുമേവമോതിമെല്ലെ
സ്സഖിമാരൊത്തുനടന്നുനാകമാർന്നു
ശകുനംശുഭമെന്നുമോർത്തുപിന്നെ
സ്സുഖമായ്‌രാജകുമാരനുംഗമിച്ചു

59. ദ്വിജബാലമുപേത്യവർത്തമാനം
വിജനേവെച്ചുപറഞ്ഞണഞ്ഞുഗേഹേ
നിജമാതൃപദംവണങ്ങിദൈവം
ഭജനംചെയ്തുവസിച്ചുരണ്ടുപേരും

60. ജവമംശുമതീസഖീസമേതം
ദിവിചെന്നച്ഛനൊടിച്ചരിത്രമെല്ലാം
അവനമ്മപറഞ്ഞുകേട്ടനേര-
ത്തവനുംപ്രീതിയതീവവന്നിതുള്ളിൽ

61. നിജവേശ്മനിവന്നുചേർന്നബന്ധു
സ്വജനത്തോടുമനേകഘോഷമോടും
വനയാത്രയുറച്ചുവൈണികേന്ദ്രൻ
തനയാന്വേഷണമേവനുംസമാനം

62. അഥരാജതനൂജനമ്മയോടി-
ക്കഥയെല്ലാമറിയിച്ചനുജ്ഞയോടും
മധുവാണിവരാൻപറഞ്ഞനാൾവ-
ന്നതുകണ്ടാശുവനംപ്രതിപ്രതസ്ഥേ.

63. അചിരേണശുചിവ്രതേനസാകം
രുചിരാരണ്യമണഞ്ഞുനോക്കിയപ്പോൾ
പ്രചുരപ്രഭപൂണ്ടരാജധാനീ-
രുചിസർവ്വത്രകളിപ്പതങ്ങുകണ്ടു

64. കുടചാമരമാലവട്ടമശ്വ-
പ്പടകാലാൾപ്പടപായുമാനതേരും
മുടിതൊട്ടടിയോളമാഭക്ലൃപ്തം
മടവാർക്കൂട്ടവുമസ്ഥലത്തുതിങ്ങി

65. തകിൽതംബുരുവേണുവീണനാദം-
മികവാംകൊമ്പുമുടുക്കിടയ്ക്കതാളം
മൃദുവായമൃദംഗമെന്നിവററിൻ
മധുരസ്വാനവുമങ്ങുടൻമുഴങ്ങി

66. അലമംശുമതീസഖീസമൂഹേ
വിലസീടുന്നവിലാസമോടുമപ്പോൾ
പലതാരകപങ്ക്തിയിൽസശോഭം
കളിയാടുന്നകലേശലേഖപോലെ

67. അമിതാത്ഭുതമാർന്നുരാജപുത്രൻ
ദ്രമിളൻതന്നെവണങ്ങിനിന്നനേരം
അതിഹർഷമൊടൊന്നമർത്തുപുൽകി-
ട്ടഥഗന്ധർവ്വഗണേന്ദ്രനാബഭാഷേ.

68. കലിതാദരഭക്തികണ്ടുനിന്നിൽ
കളിയല്ലോർക്കബാലകാലകാലൻ
അലിവാർന്നരുൾചെയ്തിതിന്നലെത്താൻ-
മലയിൽച്ചെന്നുതൊഴുന്നൊരെന്നൊടേവം

69. പതിവായൊരുഭൂമിപാലബാലൻ
പ്രതിമാസംവ്രതമോടുമാപ്രദോഷേ
അതിഭക്തികലർന്നുമാംഭജിച്ചു-
ന്നിതുശാണ്ഡില്യധരാസുരോപദേശാൽ

70. യുധിസാലപനവൻതാതനെക്കോ-
ന്നഥതൽക്കണ്ഡിനവുംകരസ്ഥമാക്കി
മൃതയായിതുകാട്ടിൽവെച്ചുമാതാ-
വതിനാൽബ്രാഹ്മണിതൻഗൃഹേവസിപ്പൂ

71. ഒരുപുത്രനവൾക്കുമുണ്ടുപാർത്താ-
ലിരുവർക്കുംവ്രതമൊന്നുതന്നെയല്ലോ
ധരണീസുരസൂനുസങ്കടംഞാൻ
തരസാതീർത്തുധനപ്രദാനപൂർവ്വം.

72. നൃപനന്ദനനായധർമ്മഗുപ്ത-
നപിസമ്പ്രീതിവരുത്തുവാനിദാനീം
തവനന്ദനയെക്കൊടുക്കണിതെയ്യ-
ന്നവനംചെയ്യോരുദൈവമാജ്ഞചെയ്തു.

73. ശൃണുവിസ്മയവൃത്തമൊന്നുമുന്നം
പിണമായ്ത്തീർന്നഭവൽപ്പിതാക്കളെല്ലാം
ഗുണമേറിയനിൻവ്രതപ്രതാപാൽ
ഗണമൊത്താഴ്മയിൽവാഴ്‌വതഞ്ഞുകണ്ടേൻ

74. വിധിപൂർവ്വമിതാതരുന്നുഞാൻമ-
ത്സുതയെസ്സമ്പ്രതിവേൾക്കനീവിശങ്കം
പതിനായിരമാണ്ടുനീയിവൾക്കും
പൃഥിവിക്കുംപതിയായിവാഴ്കവത്സ.

75. ഇതിയോതിമുദാതദീയപുത്രീ-
മതിവാത്സല്യമിയന്നവന്നുനൽകി
പുതുമാവിലുടൻപടന്നുമുല്ല-
ദ്യുതിരായ്തൽസുതയുംതദാവിളങ്ങി

76. ഇഹകണ്ടമദീയസേനയോടും
സഹപോയ്ക്കുണ്ഡിനമേത്യസത്വരംനീ
അഹിതാഹതിചെയ്തുധർമ്മപത്നീ-
സഹിതംതത്രവസിക്കുധർമ്മഗുപ്ത

77. ദ്രമിളൻപുനരേവമോതിനിയ്യം
കമനീരത്നവുമൊത്തുവാണൊടുക്കം
തനുകൈവെടിയാതെശൈവപാർശ്വേ
പുനരാവർത്തിയൊഴിഞ്ഞിരിപ്പിനെന്നും

78. പുകഴാർന്നവിദർഭമന്ദിരത്തി-
ത്സുഖമായ്വാണഘവിപ്രബാലനിത്യം
അഖിലാഗമശാസ്ത്രവേദിയാംനിൻ
സഖിയോടൊത്തുവസിക്കുസർവ്വകാലം.

79. ആനന്ദിച്ചുവമാശീസ്സവനുടനവർകൾ-
ക്കാത്തുനൽകീട്ടുരാജ-
സ്ഥാനത്തിന്നൊത്തപുത്തൻമണിമയമകുടം
കങ്കണംകാഞ്ചിഹാരം
നാനാരത്നംനിറച്ചുള്ളനവധിമണിക്കം-
ഞ്ചൾപട്ടാംബരംതൊ-
ട്ടനംകൂടാത്തമറ്റുള്ളതുപലതുമെട്ട-
ത്തേകിനാൻസ്ത്രീധനങ്ങൾ.

80. കുന്നോടൊത്താനതേരുംകുതിരയെതിരിടാ-
ന്നാക്കൂട്ടുന്നകാലാൾ-
വ്യൂഹംവിസ്തീർണ്ണവെള്ളക്കുടതഴചമരി-
വാലമഞ്ചാലവട്ടം

മിന്നുംശസ്ത്രംശരാസനംപരിചചുരികവാൾ
വേലുമങ്ങനവധിതിരാ-
തെന്നുംതൂർന്നുള്ളതുണിഗണമിവപലതും
നൽകിനാൻസ്ത്രീധനങ്ങൾ.

81. പിന്നെപ്പുഞ്ചിരിപൂണ്ടസുന്ദരമുഖം
താഴ്ത്തിത്തദീയപ്രിയൻ-
തന്നോടുംത്രപയോടുമൊത്തുമരുവും
തൻപുത്രിയെത്തൽക്ഷണേ
നന്നായൊന്നുപുണർന്നുയാത്രയുമുര-
ച്ചൊന്നിച്ചുവന്നോരുമാ-
യ്ചെന്നാരുഹ്യവിമാനമഭ്രനചിരാ-
ലാകാശമാർന്നീടിനാൻ.

82. നന്നായപ്പോൾവിരിഞ്ഞുള്ളൊരുവരമുഖമാ-
മംബുജംതെണ്ടിമണ്ടി
ത്തന്നേചെന്നങ്ങടക്കുംകുളുർമിഴിയുഗളീ-
ഭൃംഗിയെബ്ഭംഗിയോടും
മന്ദംമന്ദാക്ഷമാകുംകെണിയിലകപ്പെട്ട-
ക്കിച്ചുകാമനുമുള്ളം
ചിന്നുംമട്ടാന്മിന്നീവനാളവിവനിതാ-
മൌലിഗന്ധർവ്വപുത്രി.

83, നന്ദിച്ചുംശ്ലഥമതിശ്ശുചിവ്രതരുമൊ-
ത്തധർമ്മഗുപ്തൻതദാ
പൊന്നിൻതേരിലിരുന്നുകുണ്ഡിനപുരം
പ്രാപിച്ചുകോപത്തൊടും

ദന്നിൽതിങ്ങിവിളങ്ങിടുന്നപടയോ-
ടൊന്നിച്ചസന്നദ്ധനാ-
യ്ജന്യത്തിന്നുവിളിച്ചസാലപനൃപനെ-
ഗ്ഗർജ്ജിച്ചുതർജ്ജിച്ചുടൻ.

84. അന്നന്നൻതാതനെവന്നുകൊന്നൊരുഭവൽ-
ക്കണ്ഠത്തിലെച്ചോരകൊ-
ണ്ടിന്നച്ഛന്നുദകക്രിയയ്ക്കുഴറിഞാൻ
വന്നിങ്ങുവാഴുന്നിതാ
നിന്നെക്കൊന്നതുസാധിയാതിവനിരി-
ക്കില്ലെന്നുചൊല്ലുന്നകേ-
ട്ടൊന്നാഹന്തഹസിച്ചുവൻപടയുമാ-
യ്ക്കന്നേററിതാസ്സാലപനും.

85. കുന്തംവെണ്മഴുശ്ശൂലമിട്ടിചവളം
ചക്രംഗദാശക്തിതൊ-
ട്ടന്തംവിട്ടൊരനേകമായുധഗണം
പേറുംഭടപ്രൌഢരും
വൻതേർക്കൂട്ടവുമാനയുംകുതിരയും
കാലാളുമക്ഷോണിയിൽ
ചന്തംപൂണ്ടുനിരന്നുഹന്തസമരം
പാരംകടുത്തുതദാ.

86. അമ്പെയ്തമ്പിച്ചവാളാൽഗ്ഗളകരചരണം
വെട്ടിവീഴിച്ചുമാത്തും
കമ്പംകെട്ടിക്കരേറിക്കരിവരമഥകടി-
ച്ചുംപിടിച്ചുംഞെരിച്ചും

ഇമ്പത്തോടിട്ടിഴച്ചും ചുടനിണനദിയിൽ
ച്ചാടിനീന്തിപ്പുളച്ചും
വമ്പന്മാരാം ഭടന്മാരടർനിലമടവോ-
രോന്നുകാട്ടിക്കലുക്കീ.

87. ഗന്ധർവ്വപ്പടയോടിടഞ്ഞതുമുടിയും
സ്വന്തം ബലം കാങ്കയാ-
ലന്ധാളിച്ചഥ സാല്വനമ്പുകൾ ചൊരി-
ഞ്ഞാർത്തങ്ങടുക്കും വിധൌ
ചിന്നും ക്രോധഭരാല്പരം നിശിതമാം
ബാണം വലിച്ചീശനെ
ച്ചിന്തിച്ചെയ്തുതകർത്തു സാല്വരഥവും
വില്ലും വിദർഭാത്മജൻ.

88. നിൽക്കെന്നാർത്തതിമത്തവീണ്ടു ഗദയും
കയ്യ്ക്കൊണ്ടു ചാടിക്രുധാ
ചിക്കന്നേറ്റൊരു ചണ്ഡസാല്വഗദയും
കയ്യും കഴുത്തും തദാ
തക്കത്തോടൊരു ബാണമെയ്തു തരസാ
ഖണ്ഡിച്ചപോതംബരേ
നിൽക്കും വൈണികവർഗ്ഗമൊക്കെ വളരെ
ശ്ലാഘിച്ചു വൈദർഭനെ.

89. പൌരന്മാർവന്നു കൂപ്പിപ്പുരിചൊടഥവലേ
കാഴ്ചയും വെച്ചുവേഗാ-
ലോരോന്നാരാൽപുകഴ്ത്തിപ്പടുപടഹമടി-
പ്പിച്ചുഘോഷിക്കുമപ്പോൾ

തേരേറിട്ടാരബന്ധുസ്വജനമൊടുപുരം-
പുക്കസിംഹാസനത്തിൽ
കേറിപ്പാരാവിളക്കീമഹിതമണിമയാ-
സ്ഥാനമദ്ധ്യേമ്മഹൃഷ്ടൻ

90. തന്നെപ്പോററിയൊരമ്മയെത്തദനുതാൻ
ചെന്നിഞ്ഞുകൊണ്ടന്നുടൻ
മിന്നുംമേടചമച്ചതത്രസുഖമാ-
സ്സാഴിച്ചുവന്ദിച്ചുതാം
പിന്നീടങ്ങുശുചിവ്രതന്നുവലുതാ-
മദ്ധ്യക്ഷതാംനൽകിനാൽ
തൻനിഷ്ഠക്കുമുടക്കമെന്നിയെമുദാ
വാണാസഭാര്യംനൃപൻ.

മൂന്നാംസർഗ്ഗം സമാപ്തം.

---

1. മിത്രാന്വയത്തിലൊരുനാളുളവായിമുന്നം
മിത്രാസഹാഖ്യയെവഹിച്ചൊരുരാജരത്നം.
മാത്രാധികപ്രഭവൊന്നപയസ്സമുദ്രേ
നേത്രാഭിരാമതരകൌസ്തുഭമെന്നപോലെ.

2. ധീരൻമഹാസുകൃതിമാരസമൻമനോജ്ഞൻ
വീരൻവിവേകിവിവിധാഗമശാസ്ത്രവേദി
പാരംപരാക്രമിപരാന്തകതുല്യനെന്നു-
മാരാജമൌലിയെമഹാജനമൊത്തുവാഴ്ത്തി-

3. നേരേസ്ഫുരിച്ചുനിജനിർമ്മലകീർത്തിപൂര-
ഹാരങ്ങൾപാരിലൊരുപോലെനിരത്തിനിള്ളെ

ഘോരാന്ധകാരമിയലുന്നവനങ്ങൾവൈരി-
വീരക്കുവേണ്ടിയൊഴിവാക്കിനരാധിനാഥൻ.

4. മാഴ്കാതെകണ്ടുമനസൈസവശ്ശുഭാശ്ശുഭങ്ങ-
ളാകെഗ്ഗണിച്ചുപറവാൻവിരുതാന്മൂലം
വൈകല്യമററവരമന്ത്രികളൊത്തുസർവ്വ-
ലോകത്തിനാശരണമാംഭരണംനടത്തി

5. പാരാകെവെന്നനൃപനാദ്ദമയന്തിയോടു
പേർകൊണ്ടനല്ലഖിലലക്ഷണവൃത്തികൊണ്ടും
നേരാന്നകാന്തയെവരിച്ചുമതീവതേജോ-
ഭാരംവഹിച്ചുനളനുത്തമിയന്നുചിത്രം.

6. ആയാസഹീനമരുന്നവനന്നൊരിക്കൽ
നായാടുവാൻകൊതിവളർന്നഥനാട്ടുകളോടും
വ്യായാമശാലിഭടവേടഗണങ്ങളോടു-
മായോധനായുധമെടുത്തടവിക്കുചെന്നാൻ

7. കാട്ടില്പുരംപരിചയാകലരുംകടുത്ത-
കാട്ടാളർകെട്ടിവലവാച്ചുവനങ്ങൾതോറും
കാട്ടാനകാട്ടികടമാൻകടുവായതൊട്ടു
കൂട്ടത്തൊടൊത്തമൃഗമാട്ടിവിരട്ടിവിട്ടു.

8. ഒട്ടാൾകളെപ്പതിയിരുത്തിമൃഗങ്ങൾവന്നു
മുട്ടുന്നൊരൂടുവഴിയിൽപലപാടികെട്ടി
വെട്ടെന്നുകൂക്കിവിളിയിട്ടുപെരുത്തവള്ളി-
ക്കെട്ടൊക്കെവെട്ടിവെളിവാക്കിയുടൻഭടന്മാർ.

9. അന്നേരമോടിയണയുംനരിസിംഹമാന
ചെന്നായപന്നിമുതലായവയെക്ഷിതീന്ദ്രൻ

കൊന്നാശുകൂൎത്തകണകൊണ്ടഥവേടരോടു -
മൊന്നിച്ചുകാടുകയറിക്കളിയാടിമന്ദം

10. ഓടുംമൃഗങ്ങളിടയിൽപുനരുൽക്കനായി
ക്കാടുംതകൎത്തുവരുമാശരമാശുഘാതാ
വാടാതെഭൂപതിവസിപ്പതുകണ്ടവന്റെ -
ക്കൂടെപ്പിറന്നവനുമോടിവിഷാദമോടും

11. ചീളുന്നുപാഞ്ഞുപലകാടുകടന്നുകുന്നിൻ -
മാളത്തിലാൻഭയമല്പമകന്നനേരം
ആളുന്നശോകവുമടക്കിയുടൻനിശാടൻ
മേളംകലൎന്നുമനതാരിലിവണ്ണമോൎത്താൻ

12. കൂട്ടത്തൊടുംസുരരെവെന്നൊരുവീരനാമെൻ
ജ്യേഷ്ഠംവധിച്ചുജവമോടിവനെത്രചിത്രം
കാട്ടിൽക്കയൎത്തുമരുവുംനരിയെക്കടിച്ചു
മാട്ടിന്റെകുട്ടിബലമാസ്സൂലചെയ്തമട്ടിൽ.

13. ഇക്ഷോണിപാലനെഹനിപ്പതിനായെനിക്കു -
ണ്ടക്ഷീണമോഹമിവനോബഹുധാബലിഷ്ഠൻ
പക്ഷീന്ദ്രനോടെതിരിടാനൊരുപാമ്പിനാമോ
പക്ഷേചതിച്ചുപഴിവിട്ടുകതന്നെനല്ലു.

14. ആയാതുധാനനിതിചേതസിചിന്തചെയ്തു
മായാമനുഷ്യവപുവാൎന്നഭിമാനമെന്യേ
നായാടിമേവുമരചന്നരികത്തുലാക്കൽ
പോയാശുകൂപ്പിവിനയാഭിനയേനചൊന്നാൻ.

15. രക്ഷിക്കുമാംനരകുലോത്തമസാധുരക്ഷാ -
ദക്ഷതമ[illegible]മന്യേ
ഭക്ഷിപ്പതിന്നുവകയില്ലൊരുവസ്തുപോലും
കുക്ഷിക്കുവേണ്ടിയലയുന്നിതുകാട്ടിലീഞാൻ.

16. മുണ്ടെണ്ണചോറിവകൾമൂന്നുമൊഴിച്ചിനിസ്സ
വേണ്ടാവിശേഷവിധിശമ്പളമൊന്നുമെന്നും
പണ്ടാരമാംമുതലുമുണ്ടുകഴിഞ്ഞിടുന്നോ-
രണ്ടെത്രയോജനമതിന്നിവനുംകൊതിപ്പൂ.

17. വെപ്പിന്നുവേണ്ടരുചിവേഗമൊട്ടുംവരുത്താൻ
കയ്യുണ്ട്യമുണ്ടറികകൈതവമല്ലിതൊന്നും
കെല്പാൻബാഹുജകുലേമമജന്മമെന്നും
ജല്പിച്ചുനിൽക്കുമവനോടവനീന്ദ്രനൂചെ

18. കയ്യൊണ്ടുനിന്നെയഥമെന്നുടെവെപ്പിനായി-
നില്ക്കുന്നകൂട്ടരുടെക്കൂടെവസിക്കനീയും
ഉൾക്കൊണ്ടമായമറിയാതിതിയോതിദൂരേ-
നില്ക്കുന്നഖേടരെവിളിച്ചുപിരിച്ചയച്ചു

19. മറ്റുള്ളതന്റെഭടരോടിടചേർന്നുപിന്നെ-
ത്തേറൊന്നുതേരുകയറിപ്പുരിപുക്കമന്നൻ
അററംവെടിഞ്ഞൊരഴകേറിയകാന്തയൊത്തു
മററുംസുഖേനനല്ക്കേളികളാടിവാണു

20. അത്തവ്വിലപ്പുറമൊടെമെച്ചമിയന്നൊരാട്ടു
ശ്രാദ്ധംകഴിപ്പതിന്നുവേണ്ടതൊരുക്കിവേഗം
ആത്താദരേണസ്സപനത്രവരുത്തിവംശ
വാദ്ധ്യാർപദത്തിൽമരുവുന്നവസിഷ്ഠനേയും

21. തല്പാദമാശുകഴുകിച്ചുതദൈവപിം-
മച്ചിച്ചിരുത്തിയഴകോടുഗസൽക്കരിച്ചു
വെപ്പിന്നുകൂട്ടിയൊരരക്കനതൊക്കെനാക്കി
യിപ്പോൾചതിക്കുതാമെന്നുമുറച്ചുദുഷ്ടൻ

22. അപ്പാടുചോറുകറികാളനവീലുമോല-
നപ്പേരിപച്ചടിപരിപ്പിവയെന്നുമല്ലാ
ചൊല്ലൊങ്ങുമപ്പമടപകപ്രമധുക്കൾനെയ്യും
നെയ്പായസാദിയുമെടുത്തുവിലക്കിമീണ്ടും

23. പില്ലാടിലക്കറിനരാമിഷമിട്ടുവെച്ച-
തൊപ്പംവിളമ്പിയതുകണ്ടുപിടിച്ചശീഘ്രം
അപ്പാചകൻറെപണിയെന്നറിയാതെകോപ-
മുൾപ്പൂവിൽമൂത്തുമുനിഭൂപനുശാപമേകി

24. രേരേനരേന്ദ്രനരമാംസമിവനൊരുക്കി-
ച്ചാരാൽക്ഷണിച്ചിഹവരുത്തിയതെത്രചിത്രം
ചേരാത്തമേദ്ധ്യമൊരുമാംസപരന്നുനൽകി-
ച്ചോരാണ് ഭവാനൊരുനിശാചരനാകവേഗാൽ.

25. ഏവംശപിച്ചമുനിനച്ചലിവാനുരൌദ്ര-
ഭാവംവെടിഞ്ഞുഗുരുവൊന്നരുൾചെയ്തുപിന്നെ.
ദ്ദേവത്സവത്സരമൊരാറിലിരട്ടിരക്ഷ-
സ്സാസ്വാസ്ഥനിൻറചതികൊണ്ടിതുവേണ്ടിവന്നു.

26. വിദ്യുത്തിനൊത്തഗുരുശാപവചസ്സുതട്ടി
ക്കത്തിക്കരിഞ്ഞുടൽവിറച്ചുകനത്തരോഷാൽ
ചിത്രംചരിത്രമിദമെന്നകതാരിലോർത്തു
മിത്രാസഹൻപരുഷമാറുപറഞ്ഞിതപ്പോൾ

27. തത്വംമദീയമറിവാനണുപോലുമുള്ളിൽ
സത്വംവിശേഷമവരാഞ്ഞതുമെൻറകഷ്ടം
മിത്രാന്നചൎത്തിലുളവായനൃചാസഭാവ-
മത്രെവവാഴ്വൊരുഭവാന്നറിവില്ലയല്ലി.

28. നിന്നെച്ചതിച്ചതിവനെന്നുനിനച്ചുകോപി-
ച്ചെന്നെശ്ശപിച്ചതുതപോധനധൎമ്മമാമോ
എന്നാൽശ്ശപിപ്പനധുനൈവഭവാനെയുംഞാ-
നെന്നോതിയങ്ങുദകമോടുമടുത്തുഭൂപൻ.

29. അക്കോപ്പുകണ്ടുദമയന്തിയുമോടിവന്നു
തൃക്കാലിൽവീണരുതിതെന്നുവിലക്കിയപ്പോൾ
തൽക്കാലകോപവുമടക്കിയകന്നുനിന്നു
കയ്ക്കൊണ്ടശാപജലമാത്മപദത്തിലാക്കി.

30. അന്നാൾമുതൽക്കുനൃപശാലകകന്മഷാംഘ്രി
യെന്നുള്ളപേരുമവനിന്നുവന്നുചേൎന്നു
തന്മെയ്യിലക്ഷണമുദിച്ചിതുരാക്ഷസത്വം
ജന്മംലഭിയ്ക്കിലുളവാംസുഖദുഃഖമാൎക്കും

31. ഘോരാട്ടഹാസമൊടുടക്കുകളെപ്പുകവെയ്യ-
കാരന്റെമേനിയെമലനാരിമാറിനെപ്പോൽ
വൈരേണകൊന്നുടനെതിന്നുവസിഷ്ഠശാപ-
വേരിന്നുവന്നമുളകണ്ടുലകം നടുങ്ങി

32. പാരംകറുത്തകുടദേഹമിരിമ്പുതൂൺപോൽ
പാരിച്ചപാണിതുറുകണ്ണുതുടുത്തകേശം
ധീരസ്വഭാവമിവപൂണ്ടൊരുകന്മഷാംഘ്രി
പാരാതെകാട്ടുകയറിപ്പുലത്തുംതുടങ്ങി.

33. കണ്ണിന്റെമുമ്പിലണയുന്നവരെക്കടിച്ചു-
ഖണ്ഡിച്ചുമാശുചുടുചോരകുടിച്ചുമാൎത്തും
തിന്നുംതിമൎത്തുമുടജേമരവുംമുനീനാ-
മെന്നുംകുറച്ചുമിടർവിട്ടുനടന്നിതെങ്ങും

34. ആട്ടിപ്പിടിച്ചു നരപാലരെനാട്ടിൽനിന്നു
കാട്ടിൽക്കടത്തിയൊരുകൂട്ടിലണച്ചുദുഷ്ട്രവ്യാ
ക്കൂട്ടത്തോടൊത്തുകുലചെയ്തുകൊഴുത്തമാംസം
തേട്ടംവരെത്തെരുതെരെപ്പുരമാസ്വദിച്ചു.

35. ദന്തേനകോർത്തുകരിയെക്കരയിച്ചിടുമ്പോ-
ളുന്തന്മദാസ്പദിവന്നമൃഗേന്ദ്രനേയും
കന്ധത്തിലാക്കിയവതൻവദനങ്ങൾരണ്ടും
പൊന്തിച്ചുതമ്മിലുരസിച്ചുരസിച്ചുപാരം.

36. കന്ധാത്തമോടുപലകർമ്മവുമിത്ഥമാടി-
പ്പിന്നീടുമോടിനടമാടുമവൻതദാനീം
നന്നെച്ചെറുപ്പമിയലുന്നതപസ്വിവേട്ട-
തന്വാംഗിയൊത്തുമരുവുന്നതുതത്രകണ്ടു.

37. ഗന്ധാഢ്യമുന്മദസാതപസാചമുന്നിൽ
മിന്നും മുനീന്ദ്രനെയവൻപിടികൂടിയപ്പോൾ
പുന്നാഗമാൎന്നപുതുവള്ളിവനാന്തിതന്നോ-
ടെന്നുള്ളമട്ടുമുനികന്യകരഞ്ഞുചൊന്നാൾ.

38. ദുഷ്ടേരകന്നുവിലസുന്നൊരുദോർബ്ബലത്താൽ
മുറ്റാർമുഴക്കെവനമെന്നവിശേഷമെന്ന്യേ
കുറ്റംഭരിച്ചമനവംശമതെന്നഭാവാ-
ലറ്റിച്ചശാപമൊരുകാലമൊഴിക്കുമെല്ലൊ.

39. മൽപ്രാണനാഥനെമുടിക്കിലുടൻപിടിക്കു-
മിബ്രഹ്മഹത്യയൊഴിയില്ലൊരുനാളുമോൎത്താൽ
മുല്ലാടുചെയ്തുകുലവോലിതുമെന്നുകല്പി-
ച്ചിപ്പാപമെല്ലേകരുതേകരുതേണമേനീ.

40. എൻകാന്തനെന്തുപഴിചെയ്തുനിനക്കഹോഹോ
നിൻകാൽതൊഴാംതരികമൽപ്രിയനെക്ക പാൎത്ഥേ
പങ്കംവളൎക്കുമൊരുവൻകുലകൊണ്ടുദൈവ-
ത്തിങ്കൽപ്പിഴസ്സുവഴിവെപ്പതനൎത്ഥമത്രെ.

41. സൎവ്വസ്വവുംസതതമെൻപതിയാണിനിക്കു
നിൎവ്വാഹമെന്നിവനെനീഹതിചെയ്തുപോയാൽ
സൎവ്വംസഹാവരഭവദ്ദുരവസ്ഥനീങ്ങാൻ
ചൊവ്വോടിവൾക്കുവരജീവനദാനമേകൂ.

42. താപേനതാപസിമുഹുർമ്മുഹുരുച്ചരിച്ച-
താപത്തടത്തൊരവനാദരിയാതമന്ദം
കോപേനകോമളമഹൎഷികളേബരത്തെ
ശ്ശാപാന്ധനായ്ശകലമാക്കിയശിച്ചുസൎവ്വം

43. വാവിട്ടുകേണുമുനിബാലകപതിപാരം
വേവുന്നൊരുള്ളമൊടുമങ്ങുടൽഭസ്മമാക്കാൻ
ആവുന്നവേഗമഥതീൎത്തുചിതാഗ്നിതന്നിൽ
പോസ്സീഴമപ്പഴതിലിങ്ങിനെശാപമിട്ടാൾ

44. കാമംമദിച്ചുവരുമാമഹിഷംകണക്കെ
നീമേവചസ്സുനിരസിച്ചതുകാരണത്താൽ
ഹേമൂൎഖനിൎദ്ദയനിനക്കൊരുനാരിതന്റെ
മെയ്യേൽത്തൊടുന്നദിവസംമൃതിസംഭവിക്കും

45. സാപിന്നെമുന്നിലെരിയുംചിതപുക്കുനാകം
പ്രാപിച്ചുതന്റെവരനോടൊരുമിച്ചുതന്നെ
ഭൂപാലനങ്ങിനെനിരീശ്വരനായ്നടന്നു
ശാപാബ്ദമാറുമടനാറുമഹോകഴിച്ചു

46. അന്നേരമഗ്രമഹനവേളകഴിഞ്ഞുദിച്ച
വന്നുള്ളപൂർണ്ണശശിപോൽപുരുഭംഗിയോടും
മിന്നുന്നമന്നവവരൻവിരഹാൽത്തപിക്കും
തന്നംഗിയൊത്തപുരിയിൽത്തരസാപ്രവേശേ.

47. അന്യൂനസൌഖ്യമമരുന്നനരേന്ദ്രനന്നു
തന്നോമനപ്രിയയെയൊന്നുപുണൎന്നുകൊൾവാൻ
സന്നദ്ധനായസമയേസഹസാതടുത്തു
മന്ദേതരംമഹിഷിമന്യുകലൎന്നുചൊന്നാൾ

48. അയ്യോതൊടൊല്ലമമവല്ലഭമാംതൊടുന്നാൾ
നിൎല്ലജ്ജയാതെവരുമെന്നുശപിച്ചുകഷ്ടം
തിയ്യില്ലതിച്ചിതൊരുതാപസിയെന്നുഞാനോ
പൊയ്യല്ലകേട്ടുകരുക്കുനിൽമുളച്ചമട്ടിൽ

49. കല്യാണിതൻകഠിനവാചകശല്യമേററു
വല്ലാത്തൊരല്ലൽപിടിപെട്ടവലഞ്ഞുഭൂപൻ
എല്ലാംവെടിഞ്ഞുവിഷയങ്ങളുടൻപടന്ന-
കല്ലോലമററകടൽപോലെവിളങ്ങിവീണ്ടും.

50. നില്ക്കാതെതത്രപുനരാത്മവിശുദ്ധിപാര-
മുൾക്കൊണ്ടുദഗ്ഗ്രമമഹാവനമേത്യശീഘ്രം
ചൊൽക്കൊണ്ടമോഹമഖിലംത്രൃണവൽത്ത്യജിച്ചു
വിഖ്യാതമാംതപമിയന്നുവസിച്ചുനിത്യം.

51. മാൎത്താണ്ഡവംശമറുതിപ്പെട്ടമെന്നുകണ്ടു
ശാസ്ത്രങ്ങളൊക്കയുമറിഞ്ഞവസിഷ്ഠനപ്പോൾ
ആപ്പാൎവ്വണേന്ദുമുഖിയാംദമയന്തിയിൽപു-
ത്രോല്പാദനംനിഗമധൎമ്മമറിഞ്ഞുചെയ്താൻ.

52. അത്രാന്തരേതപസിതല്പരനായ്സ്വസാക്ഷം
മിത്രാസഹന്നരികിലങ്ങൊരുഘോരസത്വം
അത്രാസമെത്തിയലറുന്നതുകേട്ടുവന്നു
തത്രത്യതാപസരുടൻനൃപനോടുരച്ചാർ

53. മുല്പാടുചെയ്തമുനിബാലകഹത്തിയാകു-
മബ്രഹ്മഹത്യയിഹവന്നപിശാചിയോർത്താൽ
ഇപ്പോൾഗ്രസിയ്ക്കുമിതികേട്ടുനൃപൻഭയപ്പെ-
ട്ടപ്പോടുപാഞ്ഞുപിണിയുംപിറകേഗമിച്ചു.

54. ക്ഷേത്രങ്ങൾതോറുമുടനോടിയണഞ്ഞുപുണ്യ-
തീർത്ഥങ്ങളാടിബഹുദിക്കിലലഞ്ഞശേഷം
നേർത്തൊരുദിവ്യമണിയോടൊരുകല്ലുചേർത്തി
കോർത്തുള്ളമട്ടിലഥചെന്നുവിദേഹരാജ്യേ.

55. അന്നേരമൊട്ടകലെനിന്നൊരുവേദനാദ
മെന്നല്ലകീർത്തനനുതിസ്തുതിനാമഘോഷം
ഒന്നായ്ത്തുടർന്നിഗമാഗമവാദഭേദ
മെന്നുള്ളതൊക്കയിടതിങ്ങിമുഴങ്ങിയെങ്ങും.

56. പിന്നിട്ടുനോക്കുമളവിൽപ്രവശിഷ്യരൊത്തു
വന്നുള്ളഗൌതമമുനീന്ദ്രനെയന്നരേന്ദ്രൻ
വന്ദിച്ചുവാർത്തിവശിശോഭാവൈവിനീതനായി
നിന്നപ്പൊഴമ്മുനിയുമൊന്നരുൾചെയ്തുമന്ദം.

57. ക്ഷേമംവരട്ടെനൃപതേഭവതേഭവാനും
ശ്രീമദ്വസിഷ്ഠനുമഹോസുഖമല്ലിയിപ്പോൾ
പ്രേമിച്ചുനിൻപ്രജകൾവാഴ്‌വതുമില്ലയല്ലി
നീമന്നിലൊററയിൽനടപ്പതിനെന്തുബന്ധം

58. ഉള്ളിത്തപാന്നുസുമതേസുഖമൊട്ടുമില്ലെ
ന്നുല്ലാസമററവദനംതവചൊല്ലിടുന്നു
വല്ലായ്മവല്ലതുമുദിയ്ക്കിലുരയ്ക്കുഞാനി-
ന്നില്ലായ്മചെയ്യുനിതികേട്ടവനേവമൂചേ.

59. ഇക്കാണുമെന്നെനിരുപിച്ചൊരുദുഃഖമല്ലാ-
തിക്കാലമില്ലപുരിമററൊരുകേടുമോർത്താൽ
നോക്കുമ്പൊഴാർക്കുമിവനെന്നിയെദൃശ്യയല്ലാ-
ത്താബ്രഹ്മഹത്യമമവന്നുമദീയദോഷാൽ.

60. വായുംപൊളിച്ചെവിടെയൊക്കയിതെന്നെയാട്ടി-
പ്പായിച്ചുഹന്തഭഗവൻപലദിക്കിലുംഞാൻ
പോയിട്ടുചെയ്തുമഖദാനതപങ്ങൾകൊണ്ടി-
പ്പേയെന്നെവിട്ടുപിരിയുന്നതുമില്ലതെല്ലും.

61. ദേവാലയത്തിലിവനെത്രഭജിച്ചുഭക്ത്യാ
കാവേരിതൊട്ടനദിതന്നിലുമെത്രമുങ്ങി
ഠരവന്നനിൻകരുണകൊണ്ടിതുപോവുമെങ്കിൽ
മേവാമിവന്നുമിനിമേദിനിയിൽക്കുറേനാൾ

62. ആയുസ്സുനീട്ടുവതിനാവിധിയെന്നൊവേണ്ടി-
പ്പായിയ്ക്കുകൊണ്ടുതിരുമേനിവിയർത്തതാണോ
പോയിട്ടുദൂരെയവിടുന്നുവരുന്നതാണോ
തായത്തിലെത്തിയഭവാനരുൾചെയ്കയെല്ലാം

68. ഏതാകിലുംതവയദൃച്ഛയിലുള്ളകാര്യ
സാധിച്ചതെൻറസുകൃതംമറയായ്കതന്നോ
ആതങ്കഭീതികളകററണമെന്നുമിത്ഥ-
മോതുന്നനേരമുരചെയ്തുമുദാമുനീന്ദ്രൻ.

64. ആടല്പെടേണ്ടനൃപകേൾക്കനിനക്കവന്ന
കേടാശുതീർത്തുപുരവൈരിപുലർത്തുമോർത്താൽ
നാടൊക്കെനോക്കുകിലുമില്ലിതുപോലെഭക്ത-
രാട്ടംകളിക്കനുസരിപ്പൊരുദൈവമെങ്ങും.

65. ആകാരമാശുകരിയുംഭവതാപമേറ്റു
മാഴ്കുന്നജന്തുനിരയെക്കൃപയാസമേതം
ആകർണ്ണമെത്തിവിലസുംമിഴികൊണ്ടലിച്ചു
ഗോകർണ്ണമാർന്നമരുവുന്നമഹേശനെന്നും

66. ലോകത്തിലെത്രമണിമണ്ഡപമുണ്ടുപക്ഷേ
ഗോകർണ്ണമോടുകിടയല്ലവയൊന്നുമിപ്പോൾ
ആകെക്കെടുക്കുമഘമത്രഭജിക്കിലീശൻ
പോകില്ലപാപമിതുപോലവയിൽഭജിച്ചാൽ

67. ഇക്ഷ്വാകുവംശവരകേളൊരുനാളിൽമാത്ര-
മിക്ഷേത്രമാർന്നുകൃതമായതപസ്സിനോർത്താൽ
ലക്ഷാബ്ദകാലവുമിയന്നതപസ്സിനുള്ളോ-
രക്ഷീണമായഫലമുണ്ടതുസൂക്ഷ്മമത്രേ.

68. വേധസ്സുംവിഷ്ണുജിഷ്ണുപ്രമുഖവിബുധരും
വിശ്വദേവാശ്വിനന്മാ-
രാദിത്യൻചന്ദ്രനെന്നല്ലഥവസുഗണവും
പൂർവ്വദിഗ്ദ്വാരദേശേ
പ്രേതേശൻചിത്രഗുപ്തൻപിതൃതതിപതിനൊ
ന്നാകുമാരുദ്രരുംവ-
ന്മോദത്താൽചിത്രഭാന്വാഖ്യനുമവിടെവസി-
ക്കുന്നുതെക്കേമുഖത്തും.

69. കാളിന്ദീഗംഗതൊട്ടുള്ളഖിലനദികളും
പാശിയും പൂൎണ്ണഭക്ത്യാ
മേളിച്ചുംകൊണ്ടുമേവുന്നിതുപതിവൊടുമ-
പ്പശ്ചിമദ്വാരഭാഗേ
പൌലസ്ത്യൻവായുവാനോർമുനികളുമതുപോൽ
മാതൃഭൂതങ്ങളുംത്ത-
ക്കാലിൽക്കമ്പിട്ടുകൂപ്പിപ്പരിചൊടുമരുവു-
ന്നുത്തരദ്വാരഭൂമൌ

70. ആവിഖ്യാതമഹാബലാഖ്യകലരും
ഗോകൎണ്ണനാഥംസദാ
സേവിക്കുന്നിതുകാശ്യപാദികളുമ-
ദ്ദേവാംഗനാവൎഗ്ഗവും
ദ്രോഹിന്നീശനഗസ്ത്യനാഗിശരുഡൻ
നാഗേന്ദ്രനാച്ചണ്ഡികാ-
ദേവീമന്മഥശിംശുമാരരിവരും
തത്രൈവചെയ്തുതപം

71. ശൂരൻദുന്ദുഭിതാരകൻത്രിപുരരാ
മായാവിലങ്കാലയ-
ന്മാരാംരാവണകുംഭകൎണ്ണരവർതൻ
ക്കൂടെപ്പിറന്നുള്ളവൻ
പേരാൎന്നോരുഹിരണ്യനെന്നിവർതപം
ചെയ്തുള്ളതുംതത്ര താ-
നോരോദിവ്യരനേകലിംഗമവിടെ
സ്ഥാപിച്ചതുണ്ടിപ്പൊഴും.

72. ഭവ്യന്മാരായശാസ്താഗണപതിഗുഹനെ-
ന്നുള്ളവൎക്കെന്നപോലെ
ദിവ്യസ്ഥാനങ്ങൾവേറെവിധുവിധിവിബുധേ-
ന്ദ്രൎക്കുമുണ്ടങ്ങുചുറ്റും
നവ്യശ്രീചേൎന്നഗൌരീഗൃഹമഥകമലാ-
മന്ദിരംനന്ദിഗേഹം
വെവ്വേറെയുണ്ടുപിന്നെപ്പലപലമണിസ-
ത്മങ്ങൾമറ്റുള്ളവൎക്കും

73. വമ്പേറുന്നനികുംഭകുംഭജഠരൻ
മുമ്പായഭൃത്യങ്ങളും
ജൃംഭിച്ചുള്ളോരുകൂറ്റനുംമയിലുമു-
ണ്ടീശന്റടുത്തെപ്പൊഴും
മുമ്പില്ക്കാണ്മോരുകല്ലത്രമുഴുവൻ
ശ്രീശംഭുലിംഗങ്ങളാ-
ണംഭസ്സൊക്കെവിശുദ്ധതീൎത്ഥജലമാ-
ണല്ലാതെയില്ലൊന്നുമേ.

74. മന്നിൽക്ഷേത്രത്തൊഴറ്റുണ്ടഖിലനരരുമ-
പ്പശ്ചിമാംഭോധിവീചീ-
വൃന്ദംകാക്കൽപ്പതിഷ്ഠന്നൊരുമഹിതമഹാ-
ക്ഷേത്രമെന്നുണ്ടുപാൎത്താൽ
കുന്നോളംകൂട്ടിവെച്ചുള്ളൊരുകൊടിയമഹാ-
പാതകംതത്രചെന്നാൽ-
ത്തന്നേപോകുംത്രിണേത്രൻമിഴിയിൽമശകമായ്
ത്തീരുമിബ്ബ്രഹ്മഹത്യാ.

75. ചെന്നീടങ്ങുചതുർദ്ദശീതിഥിയിലാ-
യാഞായറോതിങ്കളോ
പിന്നീടബ്ദംധനോവരുന്നശ്ശുഭമാം
വാരത്തിൽവാരാന്നിധൌ
മന്ദിക്കാതെകുളിച്ചുതത്രവിധിപോൽ
ത്തർപ്പിച്ചുമാരാന്തകൻ-
തന്നെക്കൂപ്പുകിലല്പമെങ്കിലുമഘം
നില്ക്കാദഹിക്കാതുടൻ

76. മാഘത്തിൽക്കൃഷ്ണപക്ഷേവരുമൊരുപതിനാ-
ലെന്നപക്ഷംമഹത്താം
ശ്രീകണ്ഠാരാധനയ്ക്കുന്നിഹജഗതിമഹാ-
ലോകമാകെക്കഥിപ്പൂ
ഗോകർണ്ണംവില്വപത്രംശിവനിശശിവലിം-
ഗങ്ങളെന്നുള്ളനാലും
പാകത്തോടൊത്തുകൂടാൻ പരമൊരുസുകൃതം
വേണമാർക്കുംവിശേഷാൽ

77. ദുഃഖിച്ചുംദുരിതത്തിൽമുങ്ങിയുമുഴ-
ന്നീടുന്ന ജന്തുക്കളി-
ച്ചൊല്ലൊട്ടുള്ളുംശിവരാത്രിനോല്മ്പിനുമനം-
വെയ്ക്കാത്തതാണത്ഭുതം
ഇക്കാണുന്നൊരുശിഷ്യരൊത്തുശിവരാ-
ത്ര്യാഘോഷമുൾക്കൊണ്ടൊരാ-
മുഖ്യക്ഷേത്രമഹോത്സവംമുഹുരഹോ
വീക്ഷിച്ചുഞാനിന്നലെ.

78. കേട്ടാലുംനൃപകേളികേട്ടോരവിടെ
കൂട്ടത്തൊടാമർത്ത്യരും
സ്രഷ്ടാവിന്ദ്രനുമിന്ദുസൂര്യരൃഷിമാ-
രെന്നല്ലൃഷീകേശനും
മററുംദേവകൾദേവിമാർവസുഗണം
ഗന്ധർവ്വരുംയക്ഷരും
ചുററുംവന്നുനിരന്നുസിദ്ധവരരും
വിദ്യാധരപ്രൌഢരും

79. താരിൽത്തന്വിസരസ്വതീശചിയുമ
ത്താർക്ഷ്യൻമഹാപന്നഗ-
ന്മാരുംചാരണസാദ്ധ്യകിന്നരധരാ-
ദേവൌഘവുംദൈത്യരും
നാനാജാതികളേവമങ്ങുപലരും
കൂടിജ്ജപംതർപ്പണം
പാരംകീർത്തനമർച്ചനംനമനവും
നീളെത്തുടങ്ങീടിനാർ

80. ഊണുംനിദ്രയുമൊക്കവിട്ടുഹവനം
ധ്യാനംവ്രതംദാനവും
ക്ഷീണിക്കാതെനടത്തിരാത്രിമുഴവൻ
തീർന്നപ്പൊഴെല്ലാവരും
എണാങ്കാഭരണംവണങ്ങിവഴിപോൽ
ക്ഷേത്രംവലംവെച്ചുപോ-
യ്ക്കാണിക്കുള്ളിൽമറന്നുഹന്തഭഗവ-
ന്മാഹാത്മ്യമോതാവതോ.

81. ഞാനുംകൂട്ടരുമപ്രകാരമുപവാ
സാനന്തരംരാവിലെ
സ്നാനംചെയ്തുനടേശപൂജകഴിയെ
പ്പോരാനൊരുങ്ങുംവിധൌ
ന്നൂനംകണ്ടൊരുകാഴ്ചതൻകഥകഥി-
ച്ചീടാംശ്രവിച്ചീടുകിൽ
ത്താനേതീരുമെടോധരേന്ദ്രഭവത-
സ്സന്ദേഹമെല്ലാമുടൻ

82. ക്ഷുത്തുംദാഹവുമുഷ്ണവുംകലശലായ്-
നട്ടുച്ചയായ് നേരമ-
ങ്ങത്തപ്പോത്ഥമഠത്തിൽചെന്നൊരുസര-
സ്സിൽപ്പുക്കുതാപംകെടാൻ
ശ്ശുദ്ധാംഭസ്സുകുടിച്ചുകൊണ്ടതിസുഖ-
ക്കാറ്റേററുകല്പാല്പട-
ത്തത്തീരത്തൊഴമാൽത്തറത്തണലിലാ-
സ്ഥിത്തിച്ചുവൈചാകയാൽ

88. കുഷ്ഠംകാസംതുടങ്ങിക്കഠിനതരമഹാ
വ്യാധിയാലംഗമെങ്ങും
പൊട്ടിച്ചോരന്നുള്ളരക്തംചലമഥമലവും
മൂത്രവുംപൂണ്ടുമുന്നിൽ
കഷ്ടംകൈകാലടിച്ചുംകഫമിളകിവമി-
ച്ചുണ്ടുമിണ്ടുംമിഴിച്ചും
പൊട്ടിക്കേണുംവിറച്ചങ്ങുരുളുമൊരുവയോ-
വൃദ്ധയെക്കണ്ടിതപ്പോൾ

84. ഹാഹാചണ്ഡാലിയായോരവളുടെചരമം
നോക്കിനില്ക്കേസ്മരിക്കും
വാഹേവത്തിച്ചനാലാളുടനവിടെനഭ-
സ്സിന്നുവന്നങ്ങിറങ്ങി.
ദേഹേഭസ്മംപുലിത്തോലണിജടമഴമാൻ
തിങ്കൾതൊട്ടീശചിഹ്നം
മാഹാത്മ്യാൽപൂണ്ടുഭംഗ്യാമരുവുമവരെഞാൻ
ചെന്നുവന്ദിച്ചുചൊന്നേൻ.

85. സാരൂപ്യംവെന്നുസാക്ഷാല്പശുപതിഭഗവൽ-
ഭക്തരാകുംഭവാന്മാ-
രോരോരോദേഹികൾക്കുള്ളനവധികമഹാ-
പുണ്യപാപങ്ങളെണ്ണാൻ
പാരാതിപ്പാരിലേസ്സോപരിചിനൊടുപുറ-
പ്പെട്ടതല്ലെങ്കിൽനാകം
ചേരാനോചൊൽവിനേതാകിലുമിഹഭവതാം
കാഴ്ചയാൽപൂജ്യനായ്ഞാൻ

86. മദ്വാക്യംകേട്ടനേരംമഹിമകലരുമ-
ദ്ദൂതരോരീടിനാരീ-
വൃദ്ധസ്ത്രീയായചണ്ഡാലികയുടെ വിഷമാ-
വസ്ഥ വീക്ഷിച്ചതില്ലേ
അദ്യോദ്യച്ഛശാ[illegible]ള്ളിവളെയൊരുവിമാ-
നത്തിൽവെച്ചത്തലെന്ന്യേ
സദ്യഃകൊണ്ടങ്ങുചെല്ലാനരുളിഹരനതി-
ന്നൊങ്ങളിങ്ങാഗമിച്ചു

87. ശൈവന്മാരേവമോതുന്നളവിലഘമുര-
ച്ചീടിനേന്നൂഢമോദാൽ
കൈവല്യംനൽകുമീശൻകരുണയൊടുകടാ-
ക്ഷിച്ചപാത്രംവിചിത്രം
ആവോളംപുണ്യമാർജ്ജിച്ചവർകളണയുമ-
ദ്ദിവ്യലോകത്തിവർക്കും
പോവാമെങ്കിൽപുരാണംപുകഴുമൊരുമഹാ-
പാപമിന്നാരിൽവെപ്പൂ

88. ദാരിദ്ര്യംവ്യാധിവൈരൂപ്യവുമിഹവലുതാം
പാപചിഹ്നങ്ങളാണെ-
ന്നോരോശാസ്ത്രജ്ഞരോതുന്നതുമുഴവനിവർ-
ക്കോർത്തുകാണുന്നുവല്ലോ
സാരാസാരങ്ങളോരാനറിവകതളരിൽ
ബ്ബുദ്ധിസദ്വൃത്തിസത്യം
വൈരാഗ്യംദാനധർമ്മംശുചിയിവസുശുഭാ-
ചാരമൊട്ടില്ലതാനും

89. തീർത്ഥംക്ഷേത്രംത്രിനേത്രൻതിരുവടിതിരുനാ-
മങ്ങളെന്നുള്ളവൃത്തം
ശ്രോത്രത്തിൽക്കേട്ടിടാതുള്ളിവരെയിതുവിധം
കൊണ്ടുപോരായെന്നുവന്നാൽ
ശാസ്ത്രംകൊണ്ടെന്തുകാര്യംശുഭവുമശുഭവും
തുല്യമാണാർക്കുമെന്തും
ചേർത്തുംചെയ്യാമൊടുക്കംവരുവതുവരുമെ-
ന്നാകുമീലോകമെല്ലാം

90. നോററിട്ടില്ലിവൻതിങ്കളാഴ്ചശിവരാ-
ത്ര്യാഖ്യാപികേട്ടിട്ടുമി-
ല്ലേററിക്കൊണ്ടുഗമിപ്പിനീശ്വരപദേ
വെപ്പിൻവെടിപ്പോടുടൻ
പോററിസ്സുള്ളമഹത്വമാരറിയുമാ-
മാഹാത്മ്യമോരാസ്ഥയാൽ
മാററിത്തംമമവാക്കിൽവല്ലതു മുതി-
ച്ചീടിൽക്ഷമിച്ചീടുവിൻ

നാലാംസർഗ്ഗം സമാപ്തം.



1. ഗിരിശപരിചരന്മാരേവമെൻഗീരുകേട്ടി-
ട്ടരിശമൊഴികെമന്ദംമന്ദഹാസേന ചൊന്നാർ
ദുരിതചരിതയാമിദ്ദുഷ്ടതൻപൂർവജന്മം
പറയുകിലറിയുംനീനിങ്ങുമിഗ്ഗുങ്കയാപ്പോൾ

2. ഒരുദിശിയൊരുവിപ്രന്നോമനപ്പുത്രിയായി
സ്സുരുചിരതനുഭംഗ്യാസൃഷ്ടവായുതഭവിച്ചാൾ
അരിമയിലിവളന്നാളമ്പിളിക്കുമ്പിനോടൊ-
ത്തരിയകുവലയത്തിന്നാകവെശോഭയേകി.

3. കനകകമലമൊട്ടിൻകൌതുകംകണ്ടുധാതാ
മനമിളകിമണത്താൽമഞ്ജുവാക്കിച്ചമട്ടിൽ
സ്തനയമിയലുമച്ഛൻസൌമിനിയെന്നുപേരാൽ
തനയയെവിളിക്കൊള്ളിച്ചീടിനാൻവിശ്വമെങ്ങും.

4. പ്രണയമൊടുപിതാവുംപെററമാതാവുമാരാ-
ലണയുമഴലുപോക്കിപ്പോററിവാഴുന്ന കാലം
അണിമലർശരനുള്ളിൽപ്പൂത്തുമാമച്ചെറുപ്പം
ക്ഷണമവനെവിലക്കാന്തക്കപോരാഞ്ഞൊഴിഞ്ഞു.

5. യുവഹൃദയമുലയ്ക്കുംയൌവ്വനംവന്നുദിയ്ക്കേ
ഋജുവമലിനവശോഭാപാത്രമായ്ഗാത്രമെല്ലാം
കവിളിണകവിയുന്നല്ക്കാന്തികയ്ക്കൊണ്ടുകാണു-
ന്നവരെയവശരാക്കാൻസൂത്രമായ്നേത്രയുഗ്മം

6. കരുമുകിലൊളിവാളുംകമ്രമായുള്ളൊരോമൽ
ച്ചുരികുഴൽനിരതിങ്ങിപ്പൂർണ്ണഭംഗ്യാവിളങ്ങി
പുരികലതയിൽവാഴ്കുംവക്രതാമോർത്തുഭീത്യാ
കുറുനിരകൾചുരുണ്ടാനെററിമേല്പററിനിന്നു.

7. വിരിയുമുരസിപൊങ്ങുംപൊന്നണിക്കൊങ്കമൊട്ടി-
ന്നരികിലടിമയായിക്കാമുകാപാംഗഭൃംഗം
പരിമൃദുലമുഖാബ്ജേ പാർവ്വണേന്ദുപ്രസാദം
പെരുകിയരകുടങ്ങിത്തിങ്ങിച്ചിങ്ങിനിതംബം

8. ഇതിവിവിധവിലാസപ്രൌഢികൂട്ടുംകുമാരീ-
മതിസുഭഗതചേർന്നോരന്തണന്നച്ഛനേകീ
പതിയൊടഥസമേതാസൌമിനീസാപിസാദ്ധ്വീ
മതിയിൽമമതയോടുംപ്രത്യഹംതത്രരേമേ

9. ഹതവിധിവിഭവംകൊണ്ടാശുവന്നുള്ളരോഗാ-
ല്പതിയുടെമൃതിപക്ഷംരണ്ടിനുള്ളിൽഭവിച്ചു
അതുലിതപരിതാപാക്രാന്തയായ്ശ്രാന്തയായി
ക്ഷിതിസുരവരപത്നി വാണുവൈധവ്യമോടും

10. അധികമവളിലേന്തുംയൌവനത്തിൻകരുത്താ-
ലധമനിലയിലായിത്തീൎന്നു ചിത്തംക്രമത്താൽ
വിധവയുമുടനോരോജാരസംയോഗമാൎന്നാൾ
വിധിയുടെവിപരീതാവസ്ഥയോൎത്താൽവിചിത്രം

11. കളവുചിലതുചിന്തിച്ചാത്മബന്ധുക്കൾസൂക്ഷി-
ച്ചൊളിവിലവളെവെച്ചിട്ടെന്തുകാൎയ്യംവിശേഷാൽ
കളിപുരുഷർവരാഞ്ഞാലൊട്ടരാവാകിലുംപോ-
ക്കിളിമൊഴിനളിനാസ്ത്രക്കൂത്തുനിത്യംനടത്തും.

12. സുരതസുഖരസത്തിൽസുഭ്രുനീന്തിക്കളിക്കെ-
ഗ്ഗരിമകലരുമോരോഗൎഭചിഹ്നങ്ങൾകണ്ടു
വരുമവമതിമാരൻമൂലമായ്നാരിമാൎക്കെ-
ന്നറിവുടയവരോതീട്ടുള്ളതോൎക്കാതെയാമോ

13. അതിശയമിതുകേട്ടിട്ടഗ്രഹാരത്തിൽമേവും
ക്ഷിതിസുരവരരോടൊത്തൊട്ടുചിന്തിച്ചുശീഘ്രം
പതിസഹജർപിടിച്ചങ്ങൂഴിമേലിട്ടിഴച്ചാ-
പ്പതിതയെയൊരുകാട്ടിൽക്കൊണ്ടുപോയ്ത്തള്ളിവിട്ടു.

14. തനിയെവനതലത്തിൽത്തന്വിയുൾപ്പെട്ടനേരം
മനതളിരിൽവളൎന്നുള്ളാൎത്തിയാരോടുചൊൽവൂ
പുനരവളവിടംവിട്ടന്യരാജ്യത്തുചെന്നി-
ട്ടനുദിനമനുതാപാലങ്ങുമിങ്ങും നടന്നാൾ.

15. അവികലമതിതാപത്തിങ്കലുംതിങ്കൾപോലു-
ള്ളവളുടെമുഖശോഭാമഗ്നനായ്ശൂദ്രനേകൻ
കൊടുവെയിലിലുമത്യുത്തുമലർത്തെന്നൽമേന്മൽ
അടവിയെയൊരളിപോലെസ്സംഭ്രമാലമ്പരന്നാൻ

16. അലർശരസുഖലീലാലോലനാശ്ശൂദ്രജാതി-
ത്തലവനവളെവീട്ടിൽക്കൊണ്ടുപോയ്‌വേട്ടവേഗാൽ
പലരതിപരിപാകംകൊണ്ടുതംപാട്ടിലാക്കി
ച്ചലമിഴിയുമതീവസ്വസ്ഥയായ്‌സ്വസ്തിമൂലം

17. പുകൾപെരുകുമനേകംഭൂഷണംതത്രതീർപ്പി-
ച്ചുകതളിരലിയെക്കണ്ടൂട്ടുണംചെയ്തുകാന്തൻ
പകലുമിരവുമൊന്നിച്ചോമനിച്ചങ്ങുവാഴ്കെ
പ്പികമൊഴിമധുമാംസാസക്തയായ്മുക്തശങ്കം

18. തദനുതനുവഹിച്ചുള്ളഞ്ചുവൻപാതകംപോൽ-
സുതനുവിനുസുതന്മാരഞ്ചുപേർവന്നുതീർന്നു
സ്മൃതിമനസിമഹേശൻതങ്കലില്ലെങ്കിലെല്ലാ-
സ്ഥിതിയുമിതുവിധംതാൻവന്നുപോമെന്നുമാർക്കം

19. ഒരുദിനമൊരുകാര്യാവശ്യമായൊട്ടുദൂരെ
പ്പുരമധനികനാമപ്പാദജൻപോയിരിക്കെ
പരമവൾമധുപാനാൽമത്തയായ്പ്പാതിരാവി-
ല്പുരിചൊടുമജമാംസംതിന്നുവാൻതീർച്ചയാക്കി [ത്തീ

20. കൊതിയൊടുകൊടുവാളുംകൊണ്ടുഗോഷ്ഠത്തിലെ
ട്ടുധപശുവിനെയാടെന്നോർത്തുഹത്വാക്ഷണത്തിൽ
കുതുകമൊടുവിളക്കത്താശുകൊണ്ടന്നുനോക്കെ
സ്സുദതിയുമതുമാടാണെന്നറിഞ്ഞാന്നുഴന്നാൾ

21. ഉരുതരമൊരുപുണ്യംപൂർവ്വമാർജ്ജിക്കകൊണ്ടി-
ത്തരുണിശിവശിവേതിശ്രീമഹാദേവനാമം
അണുവുമറിവുകൂടാതക്ഷണംചൊല്ലിവല്ലാ-
തണയുമഘമൊഴിക്കാൻപോരുമപ്പേരുമാത്രം

22. പുനരവളുമനങ്ങാതൊട്ടിരുന്നിട്ടുഗോവിൻ
തനുപകുതിപചിച്ചിട്ടൊക്കവേ ഹന്തഭുക്താ
പനിമതിമുഖിമറ്റേപ്പാതിയെപ്പാതചോത്തി
ജ്ജനതതിയെവിളിച്ചുകൊണ്ടുവാവിട്ടുകേണാൾ

23. വലിയൊരുപുലിവന്നെൻഗോവിനെക്കൊന്നുതിന്നി
ട്ടലറിയുടനെചാടിപ്പോയിഞാനെന്തുചെയ്‌വൂ
അലിവൊടുമതുകേട്ടിട്ടാശ്രുവന്നോരെമാംസം
നലമൊടവൾനടത്തിക്കാട്ടിബോദ്ധ്യപ്പെടുത്തി.

24. കളമൊഴിയുടെകള്ളത്തഞ്ചമൊന്നുംധരിയ്ക്കാ
തലമവരവശപ്പെട്ടാശുപോയാരശങ്കം
വരനുമുടനെവന്നീവാത്തകേട്ടാത്തനായി
ഗ്ഗുരുതരമഥവീണ്ടുംഗോക്കളിൽദൃഷ്ടിവെച്ചാൻ.

25. ഇരുപതുമൊരുപത്തുംവത്സരംവാണുപിന്നീ
ടരുവയർമണിയാമസ്സൌമിനീചത്തുപോയാൾ
മരണസമയമൊട്ടുംനീട്ടുമെന്നുള്ളിലോത്തീ=
ടരുതിഹസമവത്തിയ്ക്കാരെയുംഭേദമുണ്ടോ.

26. അരികിലണയുമേനാംസൌമിനീമക്കൃതാന്തൻ
പരിചൊടുമഥധർമ്മാധർമ്മചിന്താസമേതം
നരകമനുഭവിപ്പിച്ചാശുചണ്ഡാലകസ്ത്രീ
പെറുവതിനവൾപേറുംഗർഭപാത്രത്തിലാക്കി.

27. ഇരുളൊരുചെറുകാലംകെട്ടിവന്നുള്ളമട്ടി
ല്ലുറുകറനിറമോടുംകണ്ണുരണ്ടുംകരുണ്ടും
സ്വരമണിയിലുദിച്ചുള്ളുണ്ണിയെദ്വേഷമുൾക്കൊ
ണ്ടൊരുവിധമഥതീററിപ്പോററിനാനച്ഛനായോൻ.

28. വയറുകവിയുവോളംപിള്ളരുംനാസ്ഥളുംതി-
ന്നയവുടനെവരുത്താൻകക്ഷമച്ചോററുവററും
പഴയകറികളഞ്ഞിട്ടപ്പുചിച്ചുള്ളപാത്രം
കഴുകിയകടുനീരുംകാടിയുംതെകാററിനേകി

29. ജനകജനനിമാരാൽസ്നേഹമൊട്ടുംലഭിയ്ക്കാ-
ഞ്ഞനിശമവൾമുഷിഞ്ഞുംഹന്തവൈലത്തുചാഞ്ഞും
കനമൊടുവരുമോരോകാസകുഷ്ഠാദിരോഗാൽ
തനുസപദികൃമിച്ചുംസന്തതംസന്തപിച്ചാൾ

30. ചലമൊടുമലമൂത്രംചോരയുംപൂണ്ടുനാറി
റ്റലമൊഴികൾപുലമ്പിപ്പേൎത്തുകണ്ണീരുവാൎത്തും
വളരുമവളെവേൾക്കാനാളുടുക്കാതിരിയ്ക്കെ
ഖലമതിജനകൻതാൻകൊണ്ടുപോയ്ക്കാട്ടിലാക്കി

31. ഉടനൊരുവടിയേന്തിച്ചട്ടിയുംപൂണ്ടുകണ്ഠിൽ
പൊടുപൊടെനിപതിച്ചുംപിന്നെനീന്നുംനടന്നും
കഠിനപശികലൎന്നുംകാടുകേറിത്തളൎന്നും·
നെടിയൊരുനഗരത്തിൽച്ചെന്നുചണ്ഡാലിചേൎന്നു

32. ഒരിടവുമവൾകണ്ടിട്ടില്ലപണ്ടെങ്കിലുംത-
ന്തിരുവടിയുടെശക്ത്യാനിളെയുംചെന്നിരന്നാൾ
ചെറുതുചിലതുനൽകുംചെറ്റൊരാസ്തിക്യമുള്ളോർ
പരിചൊടുപരിഹാസംചെയ്തിടുംനാസ്തികന്മാർ·

33. പലവിധമവളേവംപാടുപെട്ടങ്ങുമേവു-
ന്നളവൊരുശിവരാത്രിയ്ക്കാശുഗോകൎണ്ണമെത്താൻ
ഉലകിൽമരുവുമോരോമൎത്ത്യരാബാലവൃദ്ധം
ചിലവിരുതൊടുചെല്ലുംഘോഷമെങ്ങുംമുഴങ്ങി.

84. ഇതൊരുതരമിനിസ്സ്വിക്കൂട്ടരൂട്ടിന്നുപോക-
ന്നിതുചിലതുഭുജിസ്സ്വാൻകിട്ടുമൊന്നിച്ചുചെന്നാൽ
ഇതുകരുതിയുടൻപോയ്ക്കൂട്ടമോടൊത്തുകൂടി-
ട്ടതുമിതുമവളപ്പോളോതിനാളാധിമൂലം.

85. കഴലിണപണിയുന്നേൻകണ്ണുകാണാത്തഞാനി-
ന്നുഴലുവതിഹകാണുന്നില്ലയോനിങ്ങൾകണ്ണിൽ
പഴയൊരുതുകിലോതെല്ലന്നമോതന്നുകൊൾവാ-
നഴിവുഹൃദിവരാസ്വാനെന്തുഹാഹന്തബന്ധം

86. അഹിതമൊടുടയോരുംദൈവവുംകൈവിടാനാ-
യഹഹദുരിതമെന്തീയന്ധചെയ്തുള്ളതയ്യോ
ദഹതിഹൃദയമന്തർദ്ദാഹവുംക്ഷുത്തുമേററി-
ട്ടഹമൊരടിയുമൂന്നുന്നെങ്ങിനേപിന്നെമന്നിൽ

87. ദിനമനുമഴമഞ്ഞുംകാററുമേററുംകുഴങ്ങും
തനുമമതകരുന്നില്ലാരൊടെന്നാധിചൊൽവൂ
കനൽനടുവിലിരുമ്പിൻമട്ടിലായിട്ടുമെന്നിൽ
കനിവുഹൃദികൃതാന്തന്നേന്തിടാനെന്തുമൂലം

38. പരവശതയൊടേവംപാണിരണ്ടുംപരത്തി-
പ്പറയുമവൾകരത്തിൽക്കുവളപ്പത്രമേകം
പഥികനൊരുവനപ്പിച്ചപ്പൊഴേതപ്പിനോക്കി-
ട്ടതിനെയവിടെയിട്ടാളാകയെന്നോർത്തുതിന്നാൻ.

89. ക്ഷിതിയിലതുപതിസ്സ്വാതിശരേച്ഛാവശത്താൽ
ചിതമൊടുശിവലിംഗത്തിന്റെശീർഷത്തിൽവീണു
അശകിമപിഭുജിപ്പാനൊന്നുമേകിട്ടിടാഞ്ഞി-
ട്ടധികമുയരുമാർത്ത്യാനിദ്രയുംനഷ്ടയായി

40. കടലരികിൽവിളങ്ങുംകാളികാമണ്ഡപത്തിൻ-
നടയിലിവളുരുണ്ടുംകൊണ്ടുനേരംപുലൎത്തി
നിടിലനയനസേവക്കായിവന്നുള്ളമൎത്ത്യ
ക്കൂട്ടമവിടെനിന്നിട്ടാകവേപോയ്മറഞ്ഞു.

41. ഇടരധികമിയന്നുംനാഡിയൊക്കെത്തളൎന്നും
കഠിനമഥകരഞ്ഞുംമെല്ലെമെല്ലെന്നിഴഞ്ഞും
ഉടനെയിവൾപണിപ്പെട്ടിസ്ഥലത്തെത്തിയന്ത്യ-
ഗ്ഗൃധ്രചിലിയലുമോരോഗോഷ്ഠികാട്ടുന്നകഷ്ടം

42. ശമനപുരിഗമിക്കാറായചണ്ഡാലിതന്നെ-
ശ്ശമലശമനനീശൻചിന്തചെയ്യൊട്ടുമമ്പെ
അമലനിജപദത്തിൽക്ഷിപ്രമെത്തിച്ചുകൊൾവാ-
നമിതകരുണകയ്ക്കൊണ്ടങ്ങളോടാജ്ഞചെയ്തു.

43. മുനിവരമുഖ്യരോതാമുള്ളിലെശ്ശങ്കതീരാ-
നിനിയനഘപദത്തിന്നൎഹയാണോക്കിലേഷാ
നനുചിതരണശീലംപൂൎവ്വജന്മത്തിലില്ലാ-
ഞ്ഞനുദിനവുമിരക്കാറായിതിജ്ജന്മമെന്നും

44. ഒരുദിവസവുമന്നംമുന്നമേകാത്തമൂലം
പരമഴലൊടുമിപ്പോൾദാഹവുംക്ഷുത്തുമേറി
ഒരുപശുഹതികൊണ്ടിന്നത്രചണ്ഡാലിയായാൾ
സുരയുടെയതിപാനാലന്ധയായ്സംഭവിച്ചു

45. പരിചൊടുപരസംഗംപണ്ടഹോചെയ്തുകൊണ്ടി-
ന്നൊരുകുറിയുമൊരാളുംവന്നതില്ലവേൾക്കാൻ
അഥപരപരിരംഭാൽകുഷ്ഠമംഗേഭവിച്ചു
പദജവരണമൂലംമേനിനാറിക്കമിച്ചു

46. മഹിമകലരുമേഷാമദ്യപാനത്തെമുന്നം
ലഹളയൊടുനടത്തിപ്പോന്നതിൻമൂലമിപ്പോൾ
അഹമഹമികയാളുംശ്ശൂലരോഗത്തെയുംമഹാ
വഹതിവപുഷിസാക്ഷാദ്രാജയക്ഷ്മാവിനേയും

47. അവരവരുടെമുജ്ജന്മാർജ്ജിതംപുണ്യപാപം
ഭുവിസകലരുമിജ്ജന്മത്തിൽനിത്യംഭുജിപ്പൂ
ശിവനെഹൃദിനിനച്ചാൽതീക്ഷ്ണമാംപാപമെന്നാ-
ല്ലവധിയകലുമാറുള്ളാധിയുംവ്യാധിയുംപോം

48. മുനിവരശൃണുമുന്നംതാനെടുത്തുള്ളജന്മം
പുനരിവളവസാനിപ്പിച്ചുപോയന്തകാഗ്രേ
അണയുമളവുനോക്കിത്തത്രമേവുംസഭക്കാ-
രണുവൊരുപിഴയെന്യേപുണ്യപാപംഗണിച്ചാർ.

49. അതിസുകൃതമിയന്നോരഗ്രജന്മാഗ്ര്യജന്മ-
സ്ഥിതിയുമഥവെടിഞ്ഞിട്ടന്ത്യസംയോഗമാർന്നാൽ
ഇതിലിനിനിരൂപിക്കാനൊന്നുമില്ലിന്നുതാൻദു-
ർഗ്ഗതിയിലിടണമേനാമെന്നുകേചിൽക്കഥിച്ചു

50. അതുബതശരിയല്ലിന്നാർക്കുമേപൂർവ്വപുണ്യം
ക്ഷിതിയിൽമനുജനാവാൻവേണമീവിപ്രജന്മം
അരുൾചതിനതിപുണ്യംവേണമെല്ലാംനിനച്ചു
പരമിഹപറയാവൂയെന്നുകേചിൽക്കഥിച്ചു

51. ഒരുപശുവിനെഹാഹാകൊന്നതോകെട്ടശ്ശൂദ്ര-
ന്നരിമമഹിഷിയായിത്തീർന്നതാപുണ്യമാത്താൽ
എരികനൽനാഡിയിൽത്താൻനീന്തണംനീചയാമി.
ത്തരുണിദുരിതഹാനിക്കെന്നുകേചിൽക്കഥിച്ചു

52. പശുഹതിപരമോതത്തക്കതാംപാപമാണ-
പ്പശുപതിതിരുനാമംനാവിലൊന്നുററിടാഞ്ഞിൽ
ചെറിയൊരുകനൽകൊണ്ടാക്കാടുമുച്ചൂടുമൊന്നാ-
ച്ചൂരിയുമഘവുമപ്പോൾശ്ശൈവനാമാഗ്നിദഹിക്കും

53. നിജമനസിനിരൂപിച്ചല്ലയെന്നാലുമൊന്നി-
ഭോജകമനികഥിച്ചിട്ടില്ലയോദേവനാമം
അജിനധരപദത്തിൽച്ചേരുവാൻപിന്നെയുണ്ടോ
വൃജിനമിവളിലിപ്പോളെന്നുകേചിൽക്കഥിച്ചു

54. ത്വരയരുതൊരുകാൎയ്യത്തിങ്കലുംശാന്തിതന്നേ
പരമസുഖദയായിട്ടുള്ളതെന്നോൎത്തുകൊൾവിൻ
ഋതുജനനമിവൾക്കിന്നൊക്കമാറേകിടേണം
പുരുസുകൃതഫലത്തെപ്പിന്നെനോക്കിക്കൊടുക്കാം

55. അവയവശുചിവേണംമണ്ഡനംമാററുകൂടാ
നവശതവിടുവാനായ്പുണ്ണിലെട്ടുഷ്ടുപോണം
അവനിയിലൊരുജന്മംസൌമിനിസ്ത്രൈത്തുകൊണ്ടും
ധ്രുവമുടനെയെടുക്കാതെങ്ങുനീങ്ങുംസ്വകൎമ്മം

56. ജനിമുതൽമൃതിയോളംജാതമാംവ്യാധികളെല്ലാം-
ണ്ടനുദിനമസുഖംപൂണ്ടസ്വഭാവംമുഴുക്കം
തനുവൊടുമൊരുജന്മംതാമസിക്കാതെടുത്താൽ
പുനരഘവുമൊടുക്കാമെന്നുകേചിൽക്കഥിച്ചു

57. ഇതുസമുചിതമെന്നാലിപ്പുറഞ്ഞുള്ളതെന്ന-
ല്ലധികപശിപിപാസാഖിന്നജാതിസ്വഭാവം
പിതൃജനമൊടുവേൎവ്വാടസഹ്യതാദുഃഖമെന്നീ-
ഹതവിധികൾഭുജിപ്പാൻസൌമിനീപോയ്ജനിക്കൂ

58. അഖിലമനുഭവിച്ചിട്ടായുരന്തം വരുമ്പോ-
ളഘഹരമൊരു കർമ്മം ചെയ്തു ചത്തീടുകെന്നാൽ
അകമലരുമലിഞ്ഞിട്ടക്ഷണം ത്ര്യക്ഷനീശൻ
സുഖമൊടുമഥ നിന്നെ സ്വന്തലോകത്തിരുത്തും

59. ഭുവനപതി മഹേശൻ തൻ പദം കുമ്പിടുന്നോ-
ർക്കവനൊഴികെയൊരാളും നാഥനായില്ലയെല്ലോ
ഇതിനനുമതിയില്ലേ ചിത്രഗുപ്തന്നുമസ്യാ-
സ്ഥിതികൾ പഴയ പത്രം നോക്കിയെല്ലാം വരയ്ക്കുള

60. മനമൊടുമിഹ താൻ താൻ ചെയ്ത കർമ്മത്തിനൊത്തു-
ള്ളനുഭവമകലിസ്ഥാനാക്കു സാധിസ്സുമിപ്പോൾ
മനസി മനനമേവം ചെയ്തു ചണ്ഡാലിയാക്കി-
പ്പുനരിവളെ ജനിപ്പിച്ചീടിനാൻ പ്രേതനാഥൻ.

6 . ഇതുവരെയിവളോർത്താലെത്ര ദുഃഖങ്ങളുൾക്കൊ-
ണ്ടിതു പുനരിഹ ഗോകർണ്ണത്തിലെത്തീട്ടുടൻ താൻ
അതനുമഥനമാരാധിച്ചു ബില്വച്ഛദത്താ-
ലഥ നിശയിലുറക്കോത്തൂണുമില്ലാതെ വാണു.

62. ഹൃദി കരുതിയിതൊന്നും ചെയ്തതല്ലെങ്കിലും സൽ-
ഗതി സപദി ഭവിച്ചൂ തത്തകർമ്മം നിമിത്തം
ക്ഷിതിയിൽ മരുവുമേനാളീശലോകത്തിലെത്തി-
പ്പതിനിവിടെയണഞ്ഞെതുമുള്ളോരോ കൊണ്ടങ്ങുപോട്ടെ

63. ശിവപരിചരവൃന്ദം മന്ദമേവം പറഞ്ഞി-
ട്ടവളെയുടനെടുത്തങ്ങാക്കിനാർ ദിവ്യയാനെ
അവിരതപുടപാകം കൊണ്ടഴുക്കററ പൊന്നിൻ
നവനവരുചി പൂണ്ടാളാശു ചണ്ഡാലിയപ്പോൾ

64. അഥമഹിതവിമാനംതന്നിലഞ്ചാളുമേറി-
ട്ടുലഹരനികേതംനോക്കിവെക്കംഗമിച്ചു
അതുവയമഭിവീക്ഷിച്ചത്ഭുതംപൂണ്ടുകൊണ്ടു-
ങ്ങതുവഴിയെവരുമ്പോളത്രകണ്ടെത്തിനിന്നെ.

65. നലമൊടുശിവനാമംചൊൽകനൽക്കുവളത്തി-
ന്നിലസപദിസമൎപ്പിച്ചീടുകെന്നുള്ളിവററാൽ
അലസതയകലിപ്പോരാത്മനിൎവ്വാണമേകു-
മ്മലമകൾമണവാളൻതൻപദേസമ്പതിഷ്ഠാം.

66. ഗതഭയമതുമൂലംഗച്ഛഗോകൎണ്ണമത്ര
ക്ഷിതിവരതവദുഃഖംതീൎന്നുപോംതീൎച്ചയായും
സ്വതനുപകൃതിപങ്കിസ്വപ്രിയശ്ലോകിയോൻതാ-
നതിവിപദിനമുക്കിന്നാശ്രയിക്കേണ്ടദൈവം

67. നാശമയന്നുപമൌലേനിന്നിലീശൻകനിഞ്ഞി-
ട്ടുശ്ശലവമകന്നോരാത്മലോകംതരുംതേ
വിശദമിതിമുനീന്ദ്രൻവിസ്തരിച്ചോതിയപ്പോൾ
ഭൃശതരപരിതോഷംപൂണ്ടുഭൂപൻപറഞ്ഞാൻ

68. പരമശിവപദത്തിൻപ്രാഭവംചെന്നുചിഹ്നം
പരിചൊടുമറിവാനായ്ക്കാമുണ്ടാഗ്രഹംമേ
അരുളണമതുവിതാനെന്നുമന്നൻകഥിക്കേ
ഗ്ഗുരുതരഗുണവാനാംഗൌതമൻതാനുമൂചെ.

69. മാൎത്താണ്ഡാന്വയമന്നൻമൌലിയിലണി-
ഞ്ഞീടുന്നമാണിക്യമേ
ചോദ്യംനന്നിതുചൊല്ലുമാളുകൾചുരു-
ങ്ങീടുംധരിത്രീതലേ

ഓത്താലാർക്കറിഞ്ഞിടാത്തമഹിമാ-
വോലുന്നകാലാരിതൻ
കാൽത്താർക്കുറ്റപ്പിയുരച്ചിടാംകാമപിഞ്ഞാൻ
വാഴ്ത്താവതല്ലാകവെ

70. സത്ത്യാദ്യുൽക്കൃഷ്ടലോകത്തിലുമസുലഭമാം
ശർമ്മസംഘാതമുൾക്കൊ-
ണ്ടുദ്ര്യത്തായുതസവത്താലുരുതരരുചിപൂ-
ണ്ടെന്നുമുല്ലാസമാർന്നും
ഭദ്രംനൽകിത്തിളങ്ങിത്ത്രിഗുണപടമതി
ക്രൂരസംസാരപാശം
വിധ്വംസിപ്പുംവിളങ്ങുംവിമലഹരപദം
വിശ്വവുംവിസ്മയംതാൻ

71. രാഗദ്വേഷാതിമോഹാഗ്രഹമദമഥിതാ-
ടോപമാത്സര്യതൃഷ്ണാ
ഭോഗേച്ഛാലോഭദംഭക്രുധകപടപിശുനതാ
താമസംസോസ്ലീകതാം
ആഗസ്സേകുന്നസൂയാമതിരിതിവലുതാം
വൈരിവർഗ്ഗത്തെവെല്ലാൻ
പ്രാഗത്ഭ്യംപൂണ്ടനല്ലാളുകൾനലമൊടു
ശ്ശൈവലോകംഗമിപ്പൂ

72. സന്തോഷംശാന്തിസത്യംശ്ശുചിതയുമുള്ളതാ
സജ്ജനത്തോടുസംഗം
ചെന്താർബാണാരിസേവാക്ഷമമദയവിനയം
ശർവ്വന്നിതസർവ്വകാലം

അന്തർവ്വിശ്വാസഭാവം ശമദമമസതാം
ത്യാഗമാർത്താനുകമ്പാ
ബന്ധം സൽക്കർമ്മസന്തുഷ്ടിയുമെഴുമവരും
ശൈവലോകം ഗമിപ്പൂ

73. നിന്ദിച്ചിന്ദ്രാദിലോകാനപി ച നിഖിലമാ-
മിന്ദ്രിയത്തെജ്ജയിച്ചി-
ട്ടന്യൂനാത്മാഭിരാമതപമൊടുമുടലിലു-
ള്ളാത്മവിഭ്രാന്തിവിട്ടും
നന്നായിട്ടൈഹികാമുഷ്മികവിരതിവഹി-
ച്ചും സ്മരിച്ചും വസിച്ചും
ധന്യന്മാരുള്ളിലീക്ഷിപ്പതുമറികമഹീ-
പാലമാഹേശലോകം

74. ഇന്നിക്കാണും പ്രപഞ്ചത്തിന്നഥ മതിയിൽ
ത്തോന്നിടും ദ്രവ്യരൂപ-
ത്തിന്നും വ്യത്യാസമെന്ന്യുള്ളതു ബത പരമാ-
ത്മാവു താൻ നിത്യവസ്തു
എന്നീവണ്ണം നിരൂപിച്ചുറിയതപമൊടും
ധ്യാനമുൾക്കൊണ്ടിടുമ്പോൾ
ധന്യന്മാരുള്ളിലീക്ഷിപ്പതുമറികമഹീ-
പാലമാഹേശലോകം

75. യോഗാംഗം പുനരെട്ടുകൊണ്ടനുഭവ-
പ്പെട്ടുള്ളതും യോഗികൾ-
ക്കാകെപ്പാർക്കിലന്ധകാരമകല-
ത്തായുള്ളതും ശാംഭവം

ലോകംതന്നെയനേകമംഗലസുഖം
നൽകുന്നയാതൊന്നതി-
ല്ലോകില്ലിന്നെയധോഗതിക്കിടവരാ-
തായുള്ളതുംതല്പദം.

76. ആശാപാലഗണേശരാറുമുഖനാ-
മന്ധാദ്രിഭിന്ധിച്ചതാം
പാശംതക്ഷകനക്ഷപുംഗവനഹോ
വീരൻമഹാവീരനും
ക്കുസാതുള്ളൊരുനന്ദിഭൂതപതിമാർ
ഭൃംഗീരടിഭൃംഗിയും
ഭാസിക്കുന്നിതുയല്പദത്തിലതുതാ-
നീശൻവസിക്കുംപദം.

77. തിങ്കൾക്കീർമലമങ്കജാഹ്നവിജടാ
ശ്ശൂലംകപാലങ്ങളും
ടങ്കംചാമ്പലെലിമ്പുതുമ്പമഴമാൻ
രുദ്രാക്ഷവില്പങ്ങളും
ഡക്കംപാശവുമങ്കുശംഫണിമണീ-
മാല്യംപുലിച്ചർമ്മവും
തങ്ങീടുന്നിതുയല്പദത്തിലതുതാ-
നീശൻവസിക്കുംപദം

78. ശോകഘ്നത്തിനുദ്പാകവേഗമിനിനീ
ശ്രീകണ്ഠനാമംജപി-
ച്ചേകാത്മാവിനെവില്വപത്രനിരകൊ
ണ്ടാരാധനംചെയ്യെടോ

ആകാര്യകങ്ങുപോലെയില്ലൊരുമരു-
ന്നിബ്രഹ്മഹത്യാർത്തിയും
ശോകംജന്മജരാദിഭീതിയുമുടൻ
ബ്രഹ്മത്തിൽനീചേർന്നിടും

79. ഇത്ഥംചൊല്ലിമറഞ്ഞുശൈവതനുടൻ
മിത്രാസഹൻതൽക്ഷണേ
ബദ്ധപ്പെട്ടുനടന്നുബദ്ധകുതുകാൽ
ഗ്ഗോകർണ്ണമാപന്നവാൻ
ക്ഷേത്രത്തിൻവളപ്പിലെത്തുമളവിൽ
കൃത്യാപിവാങ്ങിബ്ഭയാ-
ലാത്താവേഗമകന്നപോതവനിപൻ
താനൊന്നുവീർത്താനഹോ

80. മഹാബലകൃപാബലാൽമഹിതഭക്തിസംയുക്തനാ
യ്മഹീപതിയനന്തരംമലവിനാശനംമാനയൻ
അഹർന്നിശമുപാസനാലഖിലവസ്തുവൈരാഗ്യമാ-
ന്നഹിനമമലംപദംപരമവാപപാപാപഹം.

അഞ്ചാം സർഗ്ഗം സമാപ്തം.

---

1. മന്ത്രാംമഹാസതപസമാനമാസ്ഥാ
വത്താവനെവന്നുപിറന്നുമന്നോ
ഉദ്യൽപ്രതാപത്തൊടുചിത്രവർമ്മ-
ത്യുദ്വീപ്തമാംഭൂപതിരത്നമേകം

2. പണ്ടംവിനാപാരിടമൊക്കെനോക്കി
രക്ഷിച്ചുതദ്രാജ്യധുരംധരിസ്സു
അക്ഷീണമാസ്സാച്ചൊരുകല്പകംപോ-
ലക്ഷോണിപൻസൽഗ്ഗുണപൂർണ്ണനായോൻ

3\. അക്കാലമപ്പാർത്ഥിവബാഹുരാഹു
മുഷ്ണോടുമാക്രമ്യ ചരിഷ്ണുമൂലം
വക്ത്രേന്ദുവാടിക്കരിയാത്തവൈരി-
മുഗ്ദ്ധാംഗിമാരില്ലത്തു നാട്ടിലെങ്ങും

4\. ആരാജവര്യന്റെ പരാക്രമങ്ങൾ
പാരിൽപ്പരക്കുന്നതുകണ്ടു ചൗര്യം
ഓരോയുവാവിൻമനമാഹരിക്കും
നാരീകടാക്ഷത്തിലൊളിഞ്ഞു ഭീത്യാ

5\. അക്ഷൗഹിണീലക്ഷമിയന്നരാജ-
ശിക്ഷാബലാല്ലോകമുകന്നേത്രഭംഗം
സാക്ഷാല്പരസ്ത്രീമുഖപങ്കജത്തെ
കാംക്ഷിച്ചതേയില്ലൊരുനാളുമന്നാൾ

6\. അന്നാട്ടിലെശ്രീവിളയാടൽകേട്ടു
സന്ദേഹമുൾക്കൊണ്ടു സദാ മുകുന്ദൻ
കണ്ണങ്ങെടുക്കാൻവനമാലയെന്നു
തോന്നുംവിധംവക്ഷസിതപ്പിനോക്കി.

7\. വാഴ്കുംമഹാവ്യാധിയുമാധിയുംദു-
ർവ്വാക്കുംദുരാദുർമ്മതിദുര്യശസ്സും
ചാക്കുംശിശുക്കൾക്കുധനംനിമിത്ത
മാക്കംമിഥസ്സ്ഞ്ഞയുമില്ലയെങ്ങും.

8\. ദുർദ്ദേവതാബാധകൾജാതികർമ്മ-
വ്യത്യാസമാവിപ്രജനാവിരോധം
അദ്വൈതവിശ്വാസവിഹീനഭാവ
മിത്ഥ്യാദിദോഷങ്ങളുമൊന്നുമില്ല.

9. വാമാക്ഷിമാർവാക്കിനെവേദമാക്കി
ധാമംമുടിപ്പോരുമവൎക്കശേഷം
പ്രാമാണ്യമേകുന്നവരുംനിനച്ചാ-
ലാമന്നവൻതന്നുടെനാട്ടിലില്ല.

10. സൎഗ്ഗത്തിലുൾപ്പെട്ടജഗത്തിൽമുമ്പാം
സ്വൎഗ്ഗത്തിലുംവെച്ചുകവിഞ്ഞുനില്ക്കും
അഗ്ഗോപതീന്ദ്രന്റെപുരംപുകഴ്ത്താ-
നിഗ്ഗോത്രപേറുംഫണിയുംപരുങ്ങും

11. ഇത്ഥംസമൃദ്ധ്യാമരുവുംമഹീന്ദ്ര-
നൎത്ഥാദിയാലൎത്ഥിജനത്തിനെല്ലാം
അത്യന്തസന്തുഷ്ടിവരുത്തിയന്നെ-
കൃത്യത്തിനാലുംകൃതകൃത്യനായി

12. സൌന്ദൎയ്യസൌശീല്യഗുണങ്ങളൊന്നായ്
ചേൎന്നോരുപൃത്ഥ്വീവരപുത്രിമാരെ
പോന്നുള്ളവംശാൽപുനരേഷവട്ടു
മൂന്നാലുസൽപുത്രരുമുത്ഭവിച്ചു

13. ഭീമന്നുഭൈമീവപിറന്നുപിന്നീ-
ടാമന്നവേന്ദ്രന്നൊരുപുത്രിയന്നാൾ
ശ്രീമഞ്ജുളശ്രീമതിയാമവൾക്കു
സീമന്തിനീയെന്നഥപേരുമിട്ടു

14. പൊൻപാവപോലെപ്പുരുശോഭപൂണ്ട
തൻപുത്രിയെത്തൻപ്രണയംനിറക്കാൻ
വൻപാത്രമാക്കിപ്പൃഥിവീവലാരി
യൻപോടുലാളിച്ചുവളൎത്തിനിത്യം

15. ദൈവജ്ഞരെക്കൊണ്ടവനക്കുമാരീ-
മാഹിസ്വഭാവങ്ങൾവെളിപ്പെടുത്താൻ
ആവോളമജ്ഞാതകചിന്തചെയ്തു
സ്സേവസ്സുവേണ്ടീട്ടൊരുസൂരിചൊന്നാൻ

16. ആയുസ്സപാർത്താല്പതിനായിരത്താ
ണ്ടായുള്ളൊരിജ്ജാതകമെത്രകമ്രം
ഭൂയോവരേണ്ടുന്നൊരുഭർത്തൃഭാഗ്യ-
ശ്രേയസ്സുമുണ്ടിന്നിതിൽവേണ്ടുവോളം

17. സർവ്വാതിശായിത്വമിയന്നസാമ്രാ
ട്ടുർവ്വീന്ദ്രനിൻപുത്രിയെവന്നുവേൾക്കും
ഭവ്യംതികഞ്ഞുള്ളവനോടുമൊത്തു
ദിവ്യാനുഭോഗങ്ങൾഭുജിക്കുമേഷാ

18. ദിഷ്ടംകുറച്ചല്പിഥകാണ്മതെന്നാ-
ല്ലെട്ടാത്മജന്മാർക്കിവളമ്മയാകും
ഒട്ടെങ്കിലുംജ്യോതിഷമോക്ഷഭാഷ്യ
വിട്ടുള്ളതാണെങ്കിലിതൊക്കെയെല്ലാം

19. ശ്രോത്രാമൃതംതദ്വചനംശ്രവിച്ച
നേത്രത്തിൽമോദാംബുനിറഞ്ഞമൂലം
പാത്രംകവിഞ്ഞുള്ളതുകണ്ടിടാതെ
പേർത്തുംധനംഭൂപനവന്നുനൽകി.

20. അപ്പ്രശ്നികന്മാരിലൊരുത്തനപ്പോ-
ളുൾപ്രേമമോടൊക്കയുമോർത്തുചൊന്നാൻ
സപ്രാണനേക്കാൾവലുതായസത്യ-
മിപ്രശ്നമൂലംപറഞ്ഞാൻത്യജിക്കാം.

21. കാറങ്ങൾകണ്ടുള്ളതുപൃന്തിവെച്ചു
മുറ്റുംഗുണംവാഴ്ത്തിമുറസ്സുവിത്തം
പറിച്ചുചാടുന്നവരെപ്പുലത്താൻ
ചെറ്റുംനൃപന്മാൎക്കൊരുലജ്ജുമില്ല

22. പത്തോടുനാലൊത്തവയസ്സുചെല്ലു
മത്തയ്യിൽനിൻപുത്രിയെവേട്ടവീരൻ
ചത്തീടുമസ്സോചരമംവിധിച്ചു
കൎത്താവുമോൎത്താലൊഴിയാൻപ്രയാസം

23. ചേതോഹരീണാംചിതാരതായ
വൈധവ്യമിജ്ജാതകസിദ്ധമത്രെ
ആതങ്കവൃത്താന്തവുമോൎത്തിടാസ്സിൽ
ബോധിസ്സുമോനീയതുകൊണ്ടുചൊന്നേൻ

24. ഇത്ഥംനിശമ്യാത്തമഹീനന്നൻ
ചിത്തംകലങ്ങിക്കരയാൻതുടങ്ങി
ഇത്തീവ്രതാപത്തെനടാനിച്ഛന്നു
കൊത്തോതരംകണ്ടതുദ്വ്യധനി

25. അത്യൎത്ഥമാശിച്ചുലഭിച്ചപുത്രി -
സ്ഥിത്ഥംവിപത്തിന്നിടവന്നുവെന്നാൽ
അൎത്ഥംഗൃഹംദേഹമശേഷരാജ്യ -
മിത്യാദിയാലില്ലൊരുകാൎയ്യവുംമമ

26. ദുഷ്കാലമോരോന്നിടയിൽസ്വഭാഗ്യം
മൂക്കന്നേഫോകമ്പുകരിമ്പിലപ്പോൽ
വിഖ്യാതമാമീശ്വരകല്പിതംഹാ
ദുഃഖിച്ചുഞാൻകേണതുകൊണ്ടൊഴിസ്സൂം

27. അപ്പപ്പൊഴെത്തുംസുഖദുഃഖമെല്ലാ
നിപ്പാരിലെല്ലാരുമഹോജനിപ്പൂ
ഉൾപ്പൂവിലേവംനിരൂപിച്ചുറച്ചി-
ട്ടപ്രാശ്നികന്നുംധനമേകിവിട്ടു.
28. പില്പാടുരാജാവരിമിച്ചുപോരു-
മപ്പുത്രിതൻബാല്യകലാവിലാസം
കെല്പോടുമാനത്തിലുദിച്ചമന്നി-
ലെപ്പേർക്കുമാഹ്ലാദമണച്ചുപാരം
29. കണ്ടാലുമോർത്താലുമെടുത്തണച്ചു-
കൊണ്ടാലുമാനന്ദമമന്ദമാക്കും
ഉണ്ടാകുമെങ്ങാലികതന്നെരണ്ടാം
തണ്ടാരിൽമാതെന്നുജനംപുകഴ്ത്തി.
30. നന്മേനിവാകപ്പൂത്തുവള്ളിതന്മേൽ
ചെമ്മേമുഖംകാട്ടിയമൊട്ടുപോലെ
സമ്മുഗ്ദ്ധമാംയവ്വനമക്കുമാരി
തൻമേനിയിൽക്കണ്ടുതുടങ്ങിയന്നാൾ
31. വിശ്വംവിധാനിച്ചവിധാതൃശില്പി
ശശ്വന്മനംവെച്ചുചമച്ചമൂലം
വിശ്രാന്തിവേറിട്ടയതംതദംഗ-
മശ്രാന്തമാരബ്ധതരംഗമായി
32. ഒക്കെച്ചുരുണ്ടഗ്രമിരുണ്ടുതിങ്ങു-
മക്കന്യതൻകാർകുഴൽകണ്ടുകേകി
ആപ്പിഞ്ഛഭാരമപ്പോലെവരാൻകുമാരം
കൂപ്പുന്നുതദ്ദാഹമിഷേണനിത്യം

83. ചാൎവ്വംഗിതൻചാരുലലാടസാമ്യം
കൈവന്നുവെന്നുള്ളോരഹന്തയാലെ
ശ്രീവിശ്വനാഥൻശിരസ്സിലേറി
മേവുന്നുചിത്രംചെറുതിങ്കളിന്നും

84. സുഭ്രൂപദംസുന്ദരിമാൎക്കുമുന്നേ
കല്പിച്ചതെന്തെന്നവികല്പമിപ്പോൾ
ഇപ്പെണ്ണിടാവിൻപുരികങ്ങളെക്ക-
ണ്ടപ്പോൾസ്സമസ്തൎക്കുമകന്നുസൎവ്വം

85. ശ്രുത്യാംശ്രമംവിട്ടുകടന്നുചെല്ലു
മത്തന്വിതൻനേത്രയുഗത്തിൽനിന്നോ
അക്ഷിക്കുവേണ്ടുന്നവിലാസമെല്ലാം
ശിക്ഷിച്ചതമ്മാനുകളെന്നുതോന്നാം

86. കണ്ണാടിപോലെക്കറയറ്റകന്യാ-
ഗണ്ഡേവിളങ്ങുംശ്രുതികുണ്ഡലങ്ങൾ
തിണ്ണംതിളങ്ങുന്നനഭസ്സിൽനിന്നു-
മണ്ണോജമിത്രഭ്രമമേകിലാകെ.

87. എൾപ്പൂവ്വുതന്നാസികയോടെതിൎത്തു
വില്പാടൊഴിച്ചുള്ളതുകുറ്റമാണോ
നിൎഗ്ഗന്ധവസ്തുക്കൾനിലക്കിരിക്കാ
സൎഗ്ഗത്തിലുള്ളാസ്സഹജസ്വഭാവാൽ

88. ബിംബോകമാൎന്നുള്ളവൾതൻവിശിഷ്ട
ബിംബാധരേവിദ്രുതമഞ്ജിണേരും
മന്ദസ്മിതംമഞ്ജുളപത്മരാഗേ
മിന്നുംനിലാവിൻനിലയെക്കവന്നു.

39. കററംവെടിഞ്ഞുൽക്കടകാന്തിപൂര-
മുററുമുള്ളോരമ്മുഗ്ദ്ധമുഖം മൃഗാങ്കൻ
മുററും ശുചാകണ്ടുനിജാങ്കപങ്ക-
മററീടുവാൻവിഷ്ണുപദംഭജിച്ചു.

40. തൽക്കണ്ഠമോടേററുതളന്നുശംഖ-
മൊക്കെസ്സമുദ്രത്തിലൊളിച്ചുരീത്യാ
ക്ഷേത്രങ്ങളിൽച്ചെന്നുടനാർത്തനാദം
വാദ്യച്ഛലംപൂണ്ടുവഹിച്ചിടുന്നു.

41. അംഗങ്ങളാലാഭരണത്തിനെല്ലാം
ത്തുംഗാഭകൂട്ടിപ്പുവപാതൻഗളത്തിൽ
തങ്ങുന്നമുക്താവലികണ്ടുഡുക്കൾ
മങ്ങീട്ടുതാന്നാഴിയിൽവീഴ്വതോർത്താൽ

42. തല്പാണിയുഗ്മത്തൊടുതോററുവെള്ള-
മുററപ്പുക്കൊളിച്ചുള്ളൊരുപത്മസംഘം
അംബുജച്ഛലംപൂണ്ടൊരുമിത്രഭാവ-
മെപ്പോഴുമോർത്തന്നുവസിപ്പതിന്നും

43. അക്കൊങ്കമേറിപ്പൊന്താണൊരംഗ-
മുററംകൊണ്ടുതന്നിൽത്താമോടുമന്നേ
ചൊൽക്കൊണ്ടുപോന്നൊരുനതാംഗിയെന്നു
ള്ളാഖ്യാനമിപ്പോളുപചിഹ്നണീകരിച്ചു

44. പാരിച്ചപൊൻപൂഞ്ചേലപോൽപുരുശ്രീ
പേറുന്നൊരാപ്പാർമുലതന്നിൽമിന്നീ
ഹാരാവലീഭൂഷണമാത്തഭംഗ്യാം
താരമ്മഹാമേരുവിലെന്നമട്ടിൽ

45. വാച്യംരുഷാകട്യമെങ്ങൾതമ്മിൽ
കാൎശ്യത്തിനെപ്പററിയിടഞ്ഞുനില്ക്കേ
ആത്തനാഭിതൻനൽത്രിവലീമഹത്വാൽ
മാദ്ധ്യസ്ഥ്യമാൎന്നുള്ളതിലെന്തു ചിത്രം

46. ആമഞ്ജുമദ്ധ്യത്തിനടുത്തശോഭാ-
ഭൂമാവുകൂടുന്നൊരുനാഭിമീതെ
വ്യോമത്തിലാനീലഘനാളിപോലെ
രോമാളിശോഭിച്ചുസമഗ്രഭംഗ്യാ

47. പൂഞ്ചേലതൻപൊൻകസവോടുചേൎന്ന
കാഞ്ചീകലാപാമലകാന്തിപുഞ്ജം
തഞ്ചുംതദീയംജഘനംതടിത്തേ-
ററഞ്ചിസ്സുമോഹൽപുളിനാഭമുണ്ടു

48. അൻപോടുമക്കന്യഞെറിഞ്ഞുടുത്ത
പൊൻപട്ടിനുള്ളിൽസ്ഥിരമൂരുകാണ്ഡം
പൊൻപട്ടമിട്ടിട്ടുമറഞ്ഞകുംഭി-
ത്തുമ്പിക്കുതുല്യംസുതരാംവിളങ്ങി

49. സഹീതാഭമുണ്ടോരവൾജംഘകണ്ടു
കൈതക്കുളൎക്കോരകമാത്തലജ്ജം
ഹാതാഴ്ത്തിയോരത്തലപൊക്കിടാറി-
ല്ലാദേവതാസന്നിധികണ്ടിടാനും

50. നന്നായ്വെളുത്തുള്ളനഖങ്ങൾകൊണ്ടു
മിന്നുന്നതൽപ്പാലടികണ്ടുലോകം
മഞ്ഞിൻകണങ്ങൊണ്ടുമഹസ്സണിഞ്ഞ-
കഞ്ജസ്വഭാവംകരളിൽസ്മരിച്ചു

51. ഇമ്മട്ടിലുദ്യൽപ്രമോദമുണ്ടുകൊണ്ടു
സീമന്തിനീയവ്വനമുല്ലസിയ്ക്കെ
പോയ്മന്ദ്യലാത്ത്വംത്രപയോടുമൊത്തു
കാമൻതദീയേഹൃദയേവസിച്ചു

52. ആകെശ്രുതിയ്ക്കമൃതാംനളന്റെ
പേർകേട്ടൊരാപ്പൌരമകന്റെരൂപം
ആകർണ്ണ്യസാസാമ്പ്രതമുൾക്കലർന്ന
മാകന്ദബാണാർത്തിമറച്ചുവാണാൾ

53. അത്തവ്വിലാളീജനമൊത്തുഭാവി-
ഭർത്തൃപ്രണാശസ്ഥിതിയോതിയപ്പോൾ
മൈത്രേയിയെന്നുള്ളൊരുയാജ്ഞവല്ക്യ-
പത്നീപദേവീണവൾകേണുചൊന്നാൾ

54. അത്യന്തമാൽപൂണ്ടടിച്ചുപ്പമെന്നിൽ
നിത്യംകനിഞ്ഞീടണമംബ!നീതാൻ
ഗത്യന്തരംനാസ്തിമമാത്ര;യോഗ-
വൃത്യാവിളങ്ങുംതവപാദമെന്ന്യേ

55. പാത്താല്പതിനാലുവയസ്സിലീഞാ-
നോത്തിടുവൈധവ്യമിയന്നിടുംപോൽ
ഈത്തരമെൻജാതകമോത്തുകണ്ടിൽ
കാത്താന്തികൻചൊല്ലിയതാണുപോലും

56. ആദോഷമെന്നേലണയാതിരിപ്പാൻ
ഹേദേവിഞാനെന്തിഹചെയ്തിടേണ്ടു
ചോദിച്ചസീമന്തിനിയോടമപ്പോ-
ളാദിവ്യയാംതാപസിതാനുമൂചെ

57. മാൎക്കണ്ഡമാന്യേശ്രുണുരാജകന്യേ
ശ്രീകണ്ഠനീശൻഗിരിജാസഹായൻ
രാകേന്ദുവാക്കളിരുളെന്നപോലെ
ശോകംത്വദീയംശകലീകരിക്കും
58. ശ്രീസന്തതിഖ്യാതിസുമംഗലങ്ങൾ-
ക്കാസോമവാരവ്രതമാക്കിൽമുഖ്യം
ആസേവ്യനാമീശനനുഗ്രഹിപ്പൂ-
നീസുവ്രതംനീക്ഷണമാചരിയ്ക്കു.

59. നേരത്തുഷസ്സിങ്കലുണൎന്നുസോമ-
വാരത്തിൽനീചെന്നുകുളിച്ചുശുദ്ധ്യാ
പാരാതെവെള്ളത്തുകിലാലെയീറൻ-
മാറിസ്സ്വകൎമ്മംനിറവേററിടേണം
60. ഗൌരീഹരന്മാരെവണങ്ങിവാൎത്തി
സ്വൈരംത്രിപുണ്ഡ്രത്തെയണിഞ്ഞുഭക്ത്യാ
പാരിച്ചരുദ്രാക്ഷവുമേന്തിനുള്ളി-
ലോരേണമെൻനായകനീശനെന്നും

61. മൃത്യുഞ്ജയക്ഷേത്രതലേവസിച്ചു
ഭൈകത്ര്യവപഞ്ചാക്ഷരമാത്തസംഖ്യം
അത്യാദരത്തോടുജപിച്ചിടേണ-
മുദ്ദീപ്തബിംബത്തിൽവരുത്തിടേണം
62. വമ്പിച്ചപുഷ്പാഞ്ജലിശംഖിലേന്തു-
മംഭസ്സുകൊണ്ടുള്ളമഹാഭിഷേകം
സംഭ്രാന്തികൈവിട്ടിവരണ്ടുമീശ-
ന്നമ്പോടുചെയ്തീടുസധൂപദീപം

63. ആപോളമോദരാവിധമുള്ളനല്ല
നൈവേദ്യജാലങ്ങളെവെച്ചുകൂപ്പി
കൈവല്യദൻതൻതിരുവുള്ളഴിഞ്ഞാൽ
കാർവ്വേണിനിൻകാംക്ഷിതമെത്രുള്ളും

64. ശംഖാഭിഷേകംനിജസർവ്വപാപ-
സംഘംസമൂലംസഹസൈവപോക്കും
അൻപോടുകേട്ടീടുകപിംപൂജ
സമ്പൂർണ്ണസാമ്രാജ്യഫലംകൊടുക്കും

65. ബാലേസുഗന്ധാക്ഷതപൂജനത്താൽ
സ്ഥൂലാഭകോലുംസുഭഗത്വമുണ്ടാം
ചേലോടുചന്തങ്ങളെല്ലാതുധൂപദാനാ-
ലാലോലസൌന്ദര്യ്യമുദിക്കുമല്ലോ.

66. ദീപപ്രദാനാൽബൃഹദ്ദീപ്തിപൂണ്ടു
ശോഭിക്കുമംഗംശൃണുഭൂപകന്യേ
ശ്രീനാഗവല്ലീദലദാനമൂലം
നാനാമണിശ്രേണികൾവന്നുചേരും

67. ശംഭുപ്രസാദംസകലക്കുമെന്നും
വമ്പിച്ചസമ്പത്തുസമസ്തമേകും
തൻപത്തിലുള്ളേകനമസ്സുപോരു-
മൻപോടുനൽകാൻപുരുഷാർത്ഥമെല്ലാം

68. വിശ്വംഭരാനിർജ്ജരപൂജകൊണ്ടു
നിശ്ശേഷദേവപ്രമദത്തെനേടാം
വിശ്വാസമോടിങ്ങിനെനോല്ക്കെടോനീ
നിശ്രേയസംതേനിതരാംഭവിക്കും

69. ക്ഷേത്രംവലംവെച്ചുമഹേശനാമം
കീൎത്തിച്ചുടൻദക്ഷിണയോടുകൂടെ
ഭക്തംദ്വിജൎക്കേകുകിലുംഭവിക്കു-
മിത്തിങ്കളാൎദ്രാവ്രതസിദ്ധിയാൎക്കും.

70. രാത്രൌവരുംമൂന്നരനാഴികക്കാ-
ക്ഷേത്രംവെടിഞ്ഞെത്തിയുടൻഗൃഹത്തിൽ
പ്രീത്യാന്നമംപാരണചെയ്കവൈധ-
വ്യത്താലുമേല്ക്കില്ലനിനക്കനൎത്ഥം

71. ഘോരതമമാൎന്നുള്ളവിപത്തുവന്നു
നേരിട്ടുകൊണ്ടാലുമൊടാസുശീലെ
ഗൌരീശനീശൻഗിരിശൻമഹേശൻ
പാരാതെപോക്കിപ്പരിചോടുകാക്കും

72. മൈത്രേയിതൻവാക്കുകൾകേട്ടുതുഷ്ട്യാ
പേൎത്തുംവണങ്ങിപ്പൃഥിവീശപുത്രി
വാച്ചുള്ളമോദാൽപ്പുരിപുക്കുതിങ്ക-
ളാൎദ്രാവ്രതംസാദരമാത്തുടങ്ങി

73. ധൎമ്മങ്ങളെയാരയോരൃഷിപത്നിചൊന്ന-
കൎമ്മങ്ങളുമ്മാതിരിചെയ്തുഭക്ത്യാ
ശൎമ്മപ്രദംശൎവ്വപദംസ്മരിച്ചു
നന്മട്ടിലാനോൽമ്പവൾനിൎവ്വഹിച്ചാൾ

74. താരുണ്യലാവണ്യഭരംചൊരിഞ്ഞു
പാരംവിളങ്ങുംമകൾതന്നൊവൾക്കാൻ
ആരാണൊരാളെന്നതുകാലമുള്ളാ-
യാരാഞ്ഞുവീരാഗ്രണിചിത്രവൎമ്മാ.

75. നാനാജനംവാഴ്ത്തിവസിയ്ക്കുമിന്ദ്ര
സേനൻചന്ദ്രാംഗദനെന്നപുത്രൻ
ഏനാംവരിച്ചീടണമെന്നുനണ്ണി
യാനൈഷധന്നീനൃപനാളയച്ചാൻ

76. ചാരത്തുമേവുംദ്വിജരൊത്തുരാജ-
ചാരെഴലമപ്പോൾനിഷധേന്ദ്രഗേഹേ
പാരാതെപോയ്ക്കണ്ടുകഥിച്ചുകാര്യ
മാരാജപുത്രേണസമംമടങ്ങി

77. സന്മാർഗ്ഗമുൾക്കൊണ്ടമരുന്നചിത്ര-
വർമ്മാംഘ്രിവന്ദിച്ചുവിനീതിപൂർവ്വം
ചന്ദ്രാംഗദൻനില്പതുകണ്ടുസഭ്യ-
രന്നേരമാനന്ദനിമഗ്നരായി

78. നാനാഗുണത്തിൻവിളഭൂമിയായി
ത്താനേവിളങ്ങുന്നവനെത്തദാനീം
സ്ഥാനാഭിമാനത്തിനുതക്കവണ്ണം
മാനിച്ചുപൂജിച്ചുമഹീമഹേന്ദ്രൻ

79. ഉല്ലാസമുൾക്കൊണ്ടഥചിത്രവർമ്മാ-
വെല്ലാമൊരുക്കിച്ചുവിധിപ്രകാരം
ചൊല്ലാർന്നൊരാരാജകുമാരകന്നു
നല്ലോരുസീമന്തിനിതന്നെനൽകി

80. ക്ഷോണീന്ദ്രപാണിഗ്രഹണാൽതെളിഞ്ഞോ-
രേണാക്ഷിസീമന്തിനിതാനുമപ്പോൾ
ഏണാങ്കനേകുംകരമാർന്നൊരാമ്പൽ
ശ്രേണിക്കുതുല്യംവിലസീവിശേഷാൽ

81. പ്രേമാന്ധനായുള്ളൊരു ചിത്രവർമ്മ
ജാമാതൃഭാവേന സരാജപുത്രൻ
ആമാനിനീമൌലിയൊടൊത്തു തത്ര
കാമാനുകൂലം കളിയാടിവാണു

82. അക്കാന്തനോൽക്കണ്ണൊരു സോമവാര-
മുഖ്യവ്രതം തല്പതിയും തുടങ്ങി
മുക്കണ്ണനിത്ഥം ഭക്തിവളർന്നു സത്വം-
സദ്ഗാത്രവിഷ്ണും ഫലമാക്കുമൊക്കം

83. സദാസതികൾക്കുപ്പമസ്സുദതിയൊത്തു മേളിസ്സുവേ-
കദാചന കളിസ്സുവാൻ കരകവിഞ്ഞ കാളിന്ദിയിൽ
ഉദാരചരിതങ്ങൾകൊണ്ടുചിതനായ ചന്ദ്രാംഗദൻ
മുദാ സമമൊരുങ്ങിനാൻ മുഹുരനേകസംഘത്തൊടും

84. മരക്കലമിറക്കുവാൻ മടിവെടിഞ്ഞ ദാശൌഘമ-
ന്നമേന്ദ്രനെ നമിച്ചുടൻ നെടിയ തോണിയും വള്ളവും
നിരത്തി നദിയിൽ തദാ നിഖിലവഞ്ചിയും വൻപെ-
തരത്തിലരചന്നു നല്ലഴകുകൂടിയോരോടവും (ഴം-

85. സ്വമിത്രജനമോടുമൊത്തരിയൊരോടമേറും നൃപം
നമിച്ചവരവൾക്കുടത്തവയിലേറിനാരന്യരും
അമർത്തവരിഞ്ഞുടൻ വലിയ തണ്ടുകൊണ്ടപ്പൊഴേ
സമർത്ഥതയിലോട്ടിനാർ സകലമാശ്രുകൈവർത്തരും

86. നടുക്കിൽ നടമാടവേ നദസി കണ്ട കാറിൻകണം
കടുത്തഥ കളിന്ദജാനദി കലങ്ങി മങ്ങി ക്ഷണം
തടിച്ചലകൾ പൊങ്ങിവന്നുടനെ മുക്കമോടങ്ങൾക-
ണ്ടടിച്ചു രസി മാഴ്കിനാർ മറിച്ചുകൊണ്ടേവരും

87. മരത്തടിമറിക്കുമാറാമിരച്ചെഴുംകാററിനാൽ
പ്പുരത്തപടവററുപോയ്പലവഴിക്കുമേന്തീജലം
ഉരത്തൊടുതിമത്തുകൊണ്ടുടനുയന്നൊരോളത്തിലാ
മരക്കലമശേഷവുംമഴയിൽമഞ്ഞുപോലായഹോ

88. കടിച്ചുമുദകംമഹമ്മുതലപാഞ്ഞുവന്നിട്ടുടൻ
കടിച്ചുടവിഴങ്ങിയുംകഠിനവീചിവീശുംവിധൌ
നെടുംചുഴിയിലാണമന്നിലപെടിഞ്ഞകാളിന്ദിയിൽ
പ്പൊട്ടുന്നനവെമുങ്ങിയുംപുരജനങ്ങൾചത്താരുടൻ

89. മരിച്ചുമരിയാതെകണ്ടൊരുതരത്തിൽനീന്തിജ്ജലേ
ചരിച്ചുചിരമാത്തരായ്ചിലരണഞ്ഞുതീരസ്ഥലേ
സ്ഫുരിച്ചമണിയോടമാന്നമരുമേഷചന്ദ്രാംഗദൻ
വരിച്ചവിധിയാലെവൻനദിയിൽവീണുതാണാനുതദാ

90. വാരിക്കുള്ളിൽകളിക്കുംവരഫണിതരുണീ-
വൃന്ദമനോരമാരാൽ
ഭൂരിശ്രീപൂണ്ടുപോരുന്നൊരുനരവരനെ
ക്കണ്ടുകൌതൂഹലത്താൽ
ചാരത്തെത്തിത്തദംഗംതരമൊടുതാസര
താങ്ങിനാഗാലയംപു-
ക്കാരാജദ്രാജപീഠേമരുവുമധിവരം
തക്ഷകംചെന്നുകൂപ്പി

91. അന്നാച്ചന്ദ്രാംഗദൻതൻചരിതമിദമറി-
ഞ്ഞാത്തരായ്പൌരരെല്ലാ-
മൊന്നായാബാലവൃദ്ധംകരയുമളവിലാ-
ച്ചിത്രവമ്മാവനീന്ദ്രൻ

വന്നിട്ടുള്ളാത്മമിത്രസ്വജനസുതകള-
ത്രാദിവൃന്ദത്തൊടുംചേ-
ർന്നിദ്രാതങ്കമറ്റക്കൊണ്ടൊരുചെറുശിശുപോ-
ലൂഴിമേൽവീണരച്ചൻ

92. നിത്യാനന്ദേന്ദ്രമേവുംനിഷധനൃപശിരോ
നിന്നിൽവന്നിന്നുചേരാ
രത്യാപത്താരൊടോതേണ്ടുഗ്രഹതവിധിയോ-
ടെന്നിദയപിന്നെന്നാൽ
ഉൾത്താർകത്തിക്കരസ്ത്രന്നാഴലൊടുഴലുമി-
പ്പുത്രിതൻജാതകത്തിൻ
തത്വംകീർത്തിച്ചകാർത്താന്തികവരരിലൊരാൾ
ചൊന്നപോൽവന്നുവല്ലോ

93. അയ്യോഞാനിന്നുസേനക്ഷിതിപനൊടുകഥി-
യ്ക്കേണ്ടതെന്തോന്നുഹാഹാ
മയ്യേലുംകണ്ണിയാംമൽസുതയുടെവിധവാ-
വസ്ഥവീക്ഷിസ്സവയ്യേ
പൊയ്യാണോസോമവാരവ്രതവിധിവലുതെ-
ന്നുള്ളപൗരാണികോക്തം
കയ്യേറിക്കാലനെക്കൊന്നൊരുഹരകരുണാ-
ദ്വാരമെല്ലാമടഞ്ഞോ

94. വൈവശ്യാലേവമോരോവിധമഥവിലപി-
ച്ചക്ഷണംചിത്രവർമ്മാ
വാവിട്ടുംകൊണ്ടുകേഴുംമകളെമമതയാ-
ലാശ്വസിപ്പിച്ചുമന്ദം

ദുർവ്വാരക്ലേശമേശിക്കുശതകലരുമ-
കന്ന്യയെക്കൊണ്ടുതാനാ-
ത്തവ്വില്ലൂന്തൻറശേഷക്രിയകളെനിറവേ-
ററിച്ചുനീതിപ്രകാരം

95. മംഗല്ല്യത്തോടുകൂടിസ്സകലസുഖവുമ-
കന്ന്യകസ്വിട്ടുകണ്ണീർ-
തിങ്ങിത്തീരേമുഷിഞ്ഞുള്ളൊരുവസനമുട-
ത്തംഗമെല്ലാംമെലിഞ്ഞും
തുംഗാതങ്കംകലന്നുംമഝവുമല്ലവുമ-
സ്സോമവാരവ്രതത്തിൻ-
ഭംഗംചെയ്യാതെഭക്ത്യാഭവപദഭജനം
പിന്നെയുംചെയ്തുവാണാൾ

96. അന്നാളുണ്ണിസ്സ്വവന്നുള്ളപകടമരണം
ദകട്ടപോതിസ്രസേനാൻ-
തന്നുള്ളിൽക്കൊണ്ടതാപാൽത്തരളിതതരംവാ-
യ്ത്തത്രമോഹിച്ചുവീണു
പിന്നീടന്ത:പുരത്തുന്നഴലൊടബലമാർ
കൂട്ടമാൎത്താരവത്താ-
ലെന്നേകഷ്ടംതദാനീംനിഷധനൃപണ-
ന്നോതിനാൻഖേദമോടും

97. എന്നെക്കൈവിട്ടുകഷ്ടംതനയതനിയെനീ-
യെങ്ങുവാഴുന്നിതയ്യോ
മന്നിൽജ്ജീവച്ഛവംപോലിവനുമിനിയിരി-
ക്കുന്നതെന്തിന്നുപാഴിൽ

കണ്ണായിന്നാടടക്കംശിവശിവകരയാ-
റാക്കമൊററാത്തവൈരാ-
ലന്യായംചെയ്തുഘാഘാഘതവിധിയതുനീ-
ക്കാനുമാംക്കാനുമാമോ

98. നിന്നോമന്നെയ്യിലാണോരഴകുമതിരസം-
ചോരുമഗ്ഗിരുമോരോ
സന്ദർഭത്തിസമൃദ്ധ്യൽച്ചതുരതയുമസാ-
മാന്യസൌജന്യവായ്പും
കന്നന്മാരില്ലുടക്കംനാലയൊടുമലിയാ-
ത്തുള്ളനിൻനോക്കമാക്കം-
തന്നേകാണാത്തൊരുക്കംമനസിമമമം-
ക്കന്നതിന്നെങ്ങിനെഞാൻ.

99. കാരോന്നീവണ്ണമോതിപ്പുരുഗുണനിധിയാം
പുത്രനെച്ചൊല്ലിമാറ്റി
ത്തിരാതുള്ളാധികയ്യോടരചനൊരുമര-
പ്പാവപോൽമേവുമന്നാൾ
ആരാലീലാക്കനാക്കീട്ടതുരരികളാം
ജ്ഞാതിഭൂപാലരൊന്നി
ച്ചാരാജ്യംകയ്യിലാക്കാനനവധിപടയോ-
ടാഘവത്തിന്നുവന്നാർ.

100. അന്നേരത്തിന്ദുസേനക്ഷിതിപനുമവരോ-
ടേററുമുററുംബലത്തോ-
ടൊന്നിച്ചസ്ത്രങ്ങൾതൂകീട്ടിവരുമൊരുപോൽ
നിന്നുപോർചെയ്തിടുമ്പോൾ

നന്നെക്ഷീണിച്ചു നില്ക്കും നിഷധനൃപതിയെ
ച്ചെന്നു ബന്ധിച്ചു വേഗാ-
ല്പിന്നെക്കാരാഗൃഹത്തില്പ്പരിചൊടരികൾപാ-
ർപ്പിച്ചതോർപ്പിച്ചമൂലം

101 അരാതികളടക്കിനാരഖിലവൈഭവാലന്വഹം
നിരാകുലമുടച്ചിട്ടും നിഷധരാജസമ്പത്തിയെ
ശരീരമുളവാകിലാസഹജസൌഖ്യദുഃഖങ്ങളെ
പ്പിരിഞ്ഞുമരുവീടുവാനൊരുവനാലുമാളാകുമോ

ആറാം സർഗ്ഗം സമാപ്തം.

---

1. തദന്തരേ സപ്തവധൂസഹായാ-
ലലീനനായ് ചെന്നഹിരാജപുത്ര്യാം
തദൈവ ചന്ദ്രാംഗദനപ്പുരത്തിൻ
പ്രദീപ്തികണ്ടത്ഭുതമാർന്നു നിന്നു

2. അനന്തരത്നങ്ങളുമട്ടാലിയുള്ളോ-
രനേകപൊന്മാളികചുററിനിന്നേ
കനത്തുനില്ക്കും മണിഗോപുരാഗ്രം
ഘനത്തൊടേല്ക്കുന്നതുമത്ര കണ്ടു

3. വിയത്തിൽ വിദ്യുത്തുവിളങ്ങിടുമ്പോ-
ലുയർന്നൊരോരോമണിമേടതോറും
സ്വയം ഫണിപ്പെണ്മണിമാരുമാടി-
മയങ്ങിമേവുന്നതുമങ്ങുകണ്ടു

4. മണിപ്രഭാപൂൎണ്ണഫണങ്ങൾ പൊക്കി-
ശ്ശൃംഗങ്ങളൊത്തുണ്ടിവനുരഗശ്യാ
ങ്ങണിപ്രദീപപ്രതിമം വിളങ്ങും
ഫണാധരന്മാരെയുമത്ര കണ്ടു

5. തളച്ചുകൂടാതവിടത്തിലെങ്ങും
കളിച്ചുവാഴും കമലാകടാക്ഷാൽ
നിലച്ചുനിൽപ്പൊത്ത വിഭൂതി നോക്കി-
ച്ചലിച്ചു ചന്ദ്രാംഗദചിത്തമപ്പോൾ

6. സ്ഫുരന്മണീകുണ്ഡലമഞ്ജുചേലാ-
കിരീടഹാരാദികൾ പൂണ്ടു തുഷ്ട്യാ
സരീസൃപേന്ദ്രൻ മരുവുന്ന കണ്ടി-
ട്ടരം നരേന്ദ്രാൎഭകനമ്പരന്നു

7. ഉരക്കിടുമ്പോളൊളിവുറ്റതങ്ക-
ത്തരിക്കു തുല്യം തനുവിൻമഹസ്സാൽ
സ്ഫുരിക്കുമത്തക്ഷകനെത്തദാനീം
ഗ്ഗുരുത്വമുള്ളോരവനാനമിച്ചാൻ

8. അറിഞ്ഞുടൻ തക്ഷകഭാവമാരാൽ
നിറഞ്ഞുമേവും ഭുജഗീകദംബം
ഉറന്നമോദേന പതിച്ചു പാദേ
പറഞ്ഞു മന്ദം പരമാൎത്ഥഗീതം

9. പതഞ്ഞൊലിക്കും യമുനാജലത്തി-
ല്പതിച്ചുതാഴുന്നതു കണ്ടു മന്ദം
കുതിച്ചു ചെന്നെങ്ങൾ കരത്തിലാക്കി-
പ്പുതുക്കെയീവീരനെയിങ്ങുമാക്കി

10. ഇതെന്നിയേ മറ്റു ശിവന്റെ വൃത്തം
ക്ഷിതീന്ദ്ര ഞങ്ങൾക്കറിവില്ലതെല്ലും
ഇതീരിതം കേട്ടുരഗാധിരാജൻ
ചിതേന ചെയ്താൻ ചില ചോദ്യമേവം
11. നിനക്കു പേരെന്തു പിതാവുമാരാം
ജനിച്ചതെങ്ങെന്തിഹ വന്ന കാര്യം
ഗദിക്ക നീയെന്നതു കേട്ടു ചന്ദ്രാം-
ഗദൻ തദാ തക്ഷകനോടു ചൊന്നാൻ
12. അനൂനമാമ്മാറമൃതാംശുവംശേ
ജനിച്ചു ഞാനും നിഷധേന്ദ്രഗേഹേ
ജനങ്ങളിന്നും പുകഴുന്ന നളൻ താ-
നിനിയ്ക്കു മുത്തച്ഛനറിഞ്ഞുകൊൾക
13. നളാത്മജൻ നമ്മുടെ താതനാണി-
ന്നിളാതലം കാത്തിടുമിന്ദ്രസേനൻ
അവന്മകൻ ഞാനഹിരാജ മല്ലേ-
രവേഹി ചന്ദ്രാംഗദനെന്നുമിപ്പോൾ
14. കളത്രഗേഹത്തിൽ വിരുന്നിരിക്കു-
ക്കളിച്ചു കാളിന്ദിയിലേകദാ ഞാൻ
ഒലിച്ചുപോയ്ത്തോണി മറിഞ്ഞു താണ്ണേ
ജ്ജലത്തിനുള്ളിന്നിവർ വന്നു താങ്ങി
15. ഭവല്പദാംബുജങ്ങൾ ഭജിച്ചുകൊൾവാൻ
ഭവിച്ചു മദ്ഭാഗ്യമെ വന്നു കിട്ടും
ഉറക്കത്തുക്കിട്ടു കിടക്കമേൽ വി-
ണ്ണൊരുത്തനായ്ത്തീർന്നിതു ഞാനിദാനീം

16. ശുശ്രൂഷിക്കെന്നമ്മയുമപ്പനുംഹാ
നവോഢയാംഭാര്യയുമെൻനിമിത്തം
കഴിഞ്ഞതമാൽപ്പൂണ്ടുകരഞ്ഞുമേവു-
ന്നിവണ്ണമാണെന്നുടെവർത്തമാനം

17. ത്വദീയസാന്നിദ്ധ്യമിയന്നതാനി-
ന്നുദീരണംചെയ്തതുസത്യമത്രേ
തദുക്തമാകർണ്ണ്യഭുജംഗമേന്ദ്രൻ
തദൈവചോദിച്ചുസഭാസമക്ഷം

18. വിധാതൃവൈകുണ്ഠഹരാഭിധാനാൽ
ത്രിധാപിരിഞ്ഞുള്ളൊരുവസ്തുതന്നെ
വിധാനരക്ഷാഹതിമുഖ്യവിശ്വ-
പ്രധാനകാര്യങ്ങൾവഹിപ്പതോർത്താൽ

19. തഥാപിതന്മൂർത്തികൾമൂന്നിലാരാം
കഥിക്കനീനിന്നുടെയിഷ്ടദൈവം
ഇതിപ്രദാകുപ്രവരോക്തികേട്ടി-
ട്ടതിപ്രമോദാലവനേവമൂചേ

20. യദീയസാന്നിദ്ധ്യവശേനകാൺമൂ
വിധാതൃദേവാദിശരീരിവർഗ്ഗം
അലിഞ്ഞുതങ്ങിപ്പൂവടങ്ങുനിത്യം
വിളങ്ങുമാദേവനിവന്റെദൈവം

21. യദീയസത്വാംശതകൊണ്ടുദീർണ്ണൻ
പതംഗവാഹൻപതിയായിരിക്കെ
ഖിലീഭവിയദ്രാജസമായൊരംശാൽ
പരന്നസാമർത്ഥ്യമിയന്നുസ്രഷ്ടാ

22. പിനാകിയദ്ദേവതമോഗുണാംശാൽ
ജനിച്ചലോകക്ഷതിദക്ഷനായി
യദീയചിന്താദചിതയഭ്രമംതി -
ത്ത്രുടിതപരാനന്ദമണച്ചിടുന്നു

23. സമീപമാപിസ്സിലുമേതൊരീശൻ
ഭ്രമംകലർന്നോർക്കതിദൂരമാർന്നോൻ
നിറഞ്ഞസംഗത്രിഗുണങ്ങളെന്യേ
സ്ഫുരച്ചിദാനന്ദവപുഃമതൊരീശൻ

24. യദീയതേജസ്സനഭസ്സമൂഴി
പ്രദേശവുംകൂടിവിളക്കിടുന്നു
സദേവദേവൻമമദൈവമെന്നും
ഹൃദിസ്ഥനെന്നുംകരുതീടുകെന്നും

25. സദേന്ദ്രിയാധീനമിയന്നലോക -
ർക്കതിങ്കലാനന്ദദനംശിവൻതാൻ
അതീന്ദ്രിയർക്കാപഥമിന്ദ്രലോക -
ക്കൊതിസ്സുനാശപ്രദനംശിവൻതാൻ

26. സ്വഭക്തനാകിൽശ്വപചന്നുപോലും
സ്വബാധപോക്കിസ്സുഖമേകുവോനം
വിമോഹമില്ലാത്തതിഭക്തിയുള്ളോ -
ർക്കമേയമുക്തിപ്രദനംശിവൻതാൻ

27. പ്രപഞ്ചവൈരാഗ്യമെഴുന്നവർക്കു -
ള്ളപാരസംസാരമകറ്റുവോനം
സ്വബന്ധുപുത്രാദ്യനുരക്തരാസ്സ -
ന്നിബദ്ധരാക്കുന്നവനംശിവൻതാൻ

28. പണപ്പിശാചാൻജനത്തിനാപ-
ത്തണച്ചുസംഭ്രാന്തികൊടുക്കുവോനും
മറച്ചുഃബാധത്തെവിഭൂതനാട്യം
വരുത്തിവഞ്ചിപ്പവനുംശിവൻതാൻ

29. വിലോഭവിദ്വേഷണരാഗരോഷാൻ
ബലാലുദിപ്പിപ്പതുമശ്ശിവൻതാൻ
വിളങ്ങുംന്നാമജപേന പാപം
കളഞ്ഞുകാക്കുന്നതുമശ്ശിവൻതാൻ

30 സ്വകൃത്യമേതെന്നുനന്നുറപ്പാൻ
മികച്ചധീനൽകുവതുംശിവൻതാൻ
അകൃത്യജാലങ്ങളിലാശവെപ്പി-
ച്ചബന്ധമാലേകുവതുംശിവൻതാൻ

31. ഇവണ്ണമോരോമഹിമാവുചിന്തി-
ച്ചിവൻഭജിക്കുന്നഭവാംഘ്രിപത്മം
അവർണ്ണ്യമോദാലളിഃപോതമോമ-
ൽസുവർണ്ണപങ്കേരുഹമെന്നമട്ടിൽ

32. ശിരസ്സിൽഗംഗാചെറുതിങ്കൾചാന്തും
സ്ഫുരല്ലനല്ലണ്മിഴിയുംലലാടേ
ഗളേജ്വലിക്കുംവിഷവുംവഹിച്ചു
വിളങ്ങിടുംദൈവതമീശ്വരൻമേ

33. കരേകപാലംമഴുമാൻത്രിശൂലം
പെരുംപുലിത്തോല്പടവുംനിതംബേ
വരാങ്കശാസ്ത്ര്യങ്ങളുമാത്തശോഭം
ധരിച്ചിടുംദൈവതമീശ്വരൻമേ

34. ഇടംമടിത്തട്ടിലിരിയ്ക്കുമംബ്ബാ–
മിടയ്ക്കിടയ്ക്കാസ്ഥയിൽനോക്കുവോനും
അടക്കപ്പൊൻകുന്നുധനുസ്സുമാക്കി
ട്ടടുത്തൊരാരാദേവനമീശ്വരൻമേ

35. നിനച്ചുസമ്മോഹനബാണമെയ്യോ–
രനംഗനന്നത്ഥതനാൽകിടയാനും
ഇനേന്ദുവാതാഭ്രഹുതാശഹോതൃഭൂ–
വനാഷ്ടമൂർത്തിശനമീശ്വരൻമേ

36. നിരാമയൻനിർഗ്ഗുണനാദിഹീനൻ
നിരഞ്ജനൻനിശ്ചലനച്ഛരൂപൻ
വരംഭജിപ്പോർക്കടനേകൊടുപ്പോൻ
പരാപരൻശങ്കരനീശ്വരൻമേ

37. പരംപ്രപഞ്ചപ്പടുതിപ്പിടിച്ചു–
കരിഞ്ഞിടുംഭക്തരെമുക്തശങ്കം
കിരല്ല്യപാനീർക്കിനിയുംകടക്ക–
ണ്ണെറിഞ്ഞലിയ്ക്കുംഹരനീശ്വരൻമേ

38. അവാങ്മനോഗോചരശക്തിയുക്തൻ
നിവാതദീപപ്രതിമപ്രകാശൻ
വിവേകവൈരാഗ്യവിഭൂതിദായി
ശിവാത്മകൻശ്രീശിവനീശ്വരൻമേ

39. അനന്തനവ്യക്തനനീഹനവ്യയൻ
സനാതനൻസാധുജനാനുകൂലൻ
മനസ്സിൽദുഷ്ടാന്നജനത്തിനെല്ലാം
കനത്തകാലൻഹരനീശ്വരൻമേ.

40. ഇത്ഥ്യാദിചന്ദ്രാംഗദചാരുവാണീ-
ശുദ്ധാമൃതംഭുക്തികഴിച്ചനേരം
ചിത്തംകുളുർത്തുത്ഥിതമാംപ്രമോദാ-
ലത്തക്ഷകൻതൽക്ഷണമിത്ഥമൂചേ.

41. കുഞ്ഞേവരുരാജകുമാരനിർവ്വീ-
മഞ്ജുത്വമാളുംമമമന്ദിരത്തിൽ
സഞ്ജാതസൌഖ്യംസതതംവസിയ്ക്കു
നിൻജാതകംനിഷ്ഫലമല്ലപാർത്താൽ

42. സത്തായസാക്ഷാൽജ്ജഗദീശസൂക്ഷ്മ-
ത്ത്വംധരിച്ചുള്ളതവാനുബന്ധാൽ
സത്വപ്രകാശത്തിനുപാത്രമാംഞാൻ
കത്തുന്നവത്ത്യാമണിദീപതുല്യം.

43. എപ്പോഴുമസ്സജ്ജനസംഗമല്ലോ
സൽബോധമുണ്ടാവതിനുള്ളമൂലം
മുല്ലാട്ടുചെയ്തുള്ളൊരുപുണ്യപൂരാ-
ത്സല്പാത്രലാഭംമമസംഭവിച്ചു

44. പാതാളമെന്നുള്ളൊരുകേട്ടുകേൾവി
യസ്സൂതാനുമുണ്ടോകുറവിങ്ങുകണ്ടാൽ
സൌധാദിസാമഗ്ര്യതികഞ്ഞൊരീനാ-
ടാതങ്കമില്ലാതെഭരിപ്പവൻഞാൻ

45. ചത്തുംജനിച്ചുംജരവന്നുമുത്തും
ചിത്തത്തിൽമുററുംചിലതാപമേററും
വത്തിച്ചിടേണ്ടുംസ്ഥലമല്ലിതെന്നു-
മുട്ടിപ്പമാംദിവ്യപദത്തിലൊന്നാം

46. സ്വൎഗ്ഗത്തിലെക്കല്പകകാമധേനു
മുഖ്യങ്ങളാംമോഹനസാധനങ്ങൾ
ക്കെത്തികഞ്ഞുള്ളിഹവന്നുവാഴാൻ
തക്കംമനുഷ്യൎക്കലഭിപ്പുതാണൊ

47. ആഭോഗസന്തോഷമിയന്നുകൊണ്ടോ-
രീഭോഗിവേശത്തരുണീസമൂഹം
ഹേ ഭാഗധേയാംബുനിധേഭവാനെ
ക്ഷോഭംവെടിഞ്ഞത്ര സമോദരിക്കും.

48. അന്യൂനമത്തക്ഷകവാക്യമേവം
ചന്ദ്രാംഗദൻകേട്ടഥചൊല്ലിമെല്ലെ
ധന്യാകൃതേനാഗപതേഭവാൻെറ
നന്ദിക്കുഞാനെന്നുമഹോതൊഴുന്നേൻ

49. എന്നല്ലനിന്നംഘ്രിഭജിക്കുവോരി-
ലൊന്നാമനാവാനിവനുണ്ടുമോഹം
എന്നാലതിന്നുണ്ടുതടസ്ഥമേകം
മിന്നുംനിലാവിന്നൊരുകാറുപോലെ

50. കേട്ടീടുകെന്നമ്മയുമച്ഛനുംഞാൻ
വേട്ടുള്ളപെൺകുട്ടിയുമെൻപ്രണാശം
കേട്ടിട്ടുവേദിച്ചുഴലുന്നകഷ്ടം
കൂട്ടില്പുരുങ്ങുംമെരുകിൻെറമട്ടിൽ.

51. അദ്ദുഃഖശാന്തിക്കഹമങ്ങുചെല്ലാ-
തിട്ടിക്കിൽമേവുന്നതുകഷ്ടമല്ലേ
ഉദ്ദിഷ്ടസിദ്ധിക്കൊരുമാൎഗ്ഗമെന്തെ-
ന്നദ്യൈവചൊല്ലിത്തരണംഭവാൻതാൻ

52. അന്നേരമെത്തക്ഷകനാത്തമോദം
ചൊന്നാനെടോബാലകമാലകററു
മന്നിൽബ്ഭവൽബ്ബന്ധുജനങ്ങൾജീവി
ച്ചിന്നുംവസിക്കുന്നുവഹിച്ചുധൈൎയ്യം

53. കൊണ്ടങ്ങുപോകാൻചെറുതുംപ്രയാസ-
മുണ്ടെന്നുതോന്നേണ്ടതുമില്ലസാദ്ധ്യം
കണ്ടാലുമെന്നോതിയഹോമഹാത്മാ-
ക്കുണ്ടാമടിക്കുന്നുപരോപകാരം

54. പിന്നീടുനന്നായതിദിവ്യമായോ-
രന്നാംപഴംപാൽമധുപായസാന്നം
എന്നല്ലമററുപലതുംഭുജിപ്പാൻ
നന്ദിച്ചുനാഗേന്ദ്രനവന്നുനൽകി

55. അന്യന്നസാധാരണമായതോരോ-
ന്നന്നന്നുഭക്ഷിച്ചുഭുജഗേന്ദ്രപുത്ര്യാം
ചന്ദ്രാംഗദൻസാന്ദ്രസുഖേനവാണാൻ
ധന്യൻ നന്ദനോടൊക്കയുമൊന്നുതന്നെ

56. ഉല്ലാസമുൾക്കൊണ്ടുരഗാധിനാഥൻ
ചൊല്ലീടിനാൻപിന്നെയുമിപ്രകാരം
നല്ലോൎക്കുനൽകേണ്ടൊരുനല്ലയോഗം
കില്ലില്ലകാട്ടീമമഭാഗ്യശക്ത്യാ

57. ഇന്നാവരസ്ഥൎക്കമലഭ്യമായ
പൊന്നാണ്യമേകാംതവവേണ്ടുവോളം
എന്നല്ലനിന്നെയ്യുന്നെനിനയ്ക്കിലപ്പോൾ-
ത്തന്നേഭവത്സന്നിധിചേൎന്നിടാംഞാൻ

58. ദിവ്യതപമേറുംപുരത്താവിന്നും
നവ്യംമണീകംമനേകലക്ഷം
അവ്വണ്ണമപ്പൊൻറികംമവുംതേ
ചൊവ്വോടിതാവെച്ചതുകണ്ടിതോനീ

59. ഏററാനിതെല്ലാമതിശരിക്കൂട്ടം
ക്കുററൻനിശാടൻതവക്കുടെയുണ്ടാം
ക്കുററിന്നുകൊള്ളുന്നൊരുകൊച്ചസപ്പം
പോററാൻഭവാനോടൊരുമിച്ചുപോരും

60. ഭാററക്ഷണംകൊണ്ടൊരുപാടുനാടു-
പററുന്നവെള്ളത്തുരഗത്തെയുംഞാൻ
മുററുന്നമോദേനനിനക്കുതന്നേൻ
മററുള്ളതെല്ലാംശുഭമായ്വരട്ടെ

61. അത്തക്ഷകാനുഗ്രഹമേററുകൂടെ
ത്തദ്ദത്തവസ്തുക്കളുമുൾപ്രമോദാൽ
ഉൾക്കൊണ്ടുവന്ദിച്ചഥയാത്രചൊല്ലി
ച്ചിക്കന്നുചന്ദ്രാംഗദനശ്വമേറി

62. തല്പാശ്വദേശേമരുവുന്നരക്ഷ-
സ്സർപ്പാൾകന്മാരൊടുമശ്വമോടും
തല്പാതെചെന്നേഷകളിന്ദജായാം
കല്ലോലമേന്തുംകടവത്തുപൊങ്ങീ-

63. അത്ത്യത്ഭുതംപൂണ്ടഥരാജപുത്രൻ
തത്തീരമേറിസ്സുസുഖംവസിച്ചു
മത്ത്യസ്വരൂപംപരിഗൃഹ്യപാന്നും
നക്തഞ്ചരൻതാനുമിരുന്നുതത്ര

64. കല്യാണിസീമന്തിനിതാനമപ്പോൾ
ച്ചൊല്ലാന്തതോഴീജനമോടുമൊപ്പം
കല്ലോലിനീമജ്ജനമാചരിപ്പാൻ
മെല്ലെന്നുചെന്നെത്തിയതേസ്ഥലത്തിൽ

65. സൂര്യൻസപുത്രീസവിധത്തിലെന്തോ
കാര്യംകഥിപ്പാൻസ്ഥിതിചെയ്തിടുംപോൽ
ആരാലിരിയ്ക്കുംനിജകാന്തനെക്ക-
ണ്ടാരോമരാളെന്നവളുള്ളിലെണ്ണി

66. മൂന്നാണ്ടുചെന്നുള്ളതുകൊണ്ടുദേഹം
വാർന്നുംമുഷിഞ്ഞുള്ളൊരുവസ്ത്രമാർന്നും
മിന്നുന്നമംഗല്യമകന്നുമുള്ളാ-
ത്തന്വീമറിഞ്ഞില്ലവനംവിചിത്രം

67. ആരെന്നുകണ്ടാളുമറിഞ്ഞിടാതെ
നേരിട്ടുനോക്കീട്ടൊരുപോലെനില്ക്കും
ചാരത്തുചന്ദ്രാംഗദനാശുചെന്നി-
ട്ടാരോമലാളാമവളോടുരച്ചാൻ

68. കണ്ടിട്ടറിഞ്ഞില്ലയഥനിന്നെനിയ്ക്കാ-
ണ്ടാശനിൻപേരുമറിഞ്ഞുകൊൾവാൻ
രണ്ടുംകഥിയ്ക്കുന്നതുകേട്ടുടൻതാൻ
മിണ്ടാതൊരാളിയ്ക്കവളാജ്ഞനൽകി

69. അന്നേരമത്തോഴിയവന്റെമുന്നിൽ
ച്ചെന്നാശുവന്ദിച്ചുകഥചൊല്ത്തുടങ്ങി
ധന്യാകൃതകേളിവൾചിത്രവർമ്മാ-
വെന്നുള്ളമന്നന്റെതനൂജയല്ലോ.

70. എന്നല്ലസീമന്തിനിയെന്നുമാണി-
ത്തന്വംഗിതൻപേരുധരിക്കെടോനീ
അന്നൈഷധേന്ദ്രന്റെമകൻമഹാത്മാ
ചന്ദ്രാംഗദൻതാനിവളേവരിച്ചോൻ

71. ധന്യത്വമേറുന്നവനിക്കളിന്ദ-
കന്യാജലേതോണിമറിഞ്ഞുചത്തു
മൂന്നായിവൎഷംമമതോഴിയന്നാ-
ളൂന്നുള്ളമാലിന്നണുവില്ലഭേദം

72. ചെന്നങ്ങുവൈരിവ്രജമിന്ദ്രസേനാ-
നൊന്നുള്ളചന്ദ്രാംഗദതാതനേയും
വെന്നിട്ടുവേഗേനവിലങ്ങുവെച്ചി-
ട്ടന്നാട്ടുമൂപ്പുംമടക്കിയത്രേ.

73. താൻപണ്ടെടുത്തുള്ളൊരുസോമവാര-
നോൽമ്പാകയാലെന്നുകുളിച്ചുപോവാൻ
വമ്പിച്ചകാളിന്ദിയിലെങ്ങളൊന്നി-
ച്ചമ്പോടുസീമന്തിനിവന്നതിപ്പോൾ

74. ഏവംസഖേവസ്തുതയെന്തുചെയ്യാം
ദൈവംവരുത്തുന്നതുനിക്കിടാമൊ
നിയ്യാരെടോനിൻചരിതംശ്രവിപ്പാ-
നിയ്യാളുകൾക്കൊക്കയുമുണ്ടുമോഹം

75. പണ്ടേമഹിച്ചുള്ളൊരുപഞ്ചബാണൻ
രണ്ടാമതും വന്നുപിറന്നുവെന്നും
കണ്ടുള്ളൊരാളെന്നുമഹോദയോനെ-
ക്കണ്ടിട്ടുതോന്നുന്നുകഥിക്കുതത്വം

76. ആകൎണ്ണ്യതോഴീഗിരമിപ്രകാരം
ശോകംപ്രമോദംപ്രണയംപ്രകാമം
ആകമ്പലജ്ജാപുളകങ്ങളെന്നീ-
വൈകാൎയ്യജാലങ്ങൾവഹിച്ചുഭൂപൻ

77. എല്ലാമുടൻതന്നെമറച്ചുവെച്ചി-
ട്ടുല്ലാസമുൾക്കൊണ്ടഥചെന്നുവേഗാൽ
ചൊല്ലാൎന്നസീമന്തിനിതന്റെകൎണ്ണേ
മെല്ലെന്നുമന്ത്രിച്ചുമഹീമഹേന്ദ്രൻ

78. ബാലേമരിച്ചില്ലയിനിൻമണാളൻ
മാലാൎന്നുമേവുന്നതുമെന്തിനയ്യോ
ലോലാക്ഷിനാൾമൂന്നുകഴിഞ്ഞിടുമ്മു-
മ്പാലോകനഞ്ചെയ്യുമവന്റെരൂപം.

79. ജ്യോതിഷികളുള്ളോരിലൊരുത്തനാംഞാ-
നീവൎത്തമാനങ്ങൾവദിച്ചുകൊൾവാൻ
കാൎയ്യേണിമുന്നേതവമുന്നിൽവന്നേൻ
നീവെച്ചുകൊള്ളിക്കഥഗൂഢമിപ്പോൾ

80. എന്നേവമോതുന്നവനെത്തദാനീ
മൊന്നാകെനോക്കീട്ടവളിത്ഥമോൎത്താൾ
ഇന്നില്ലവന്നുംമമവല്ലഭന്നു
മൊന്നെന്നുതോന്നാംപ്രസുവുംപിതാവും

81. സ്വരംസ്വഭാവംനടയുംനടിപ്പും
ശരീരവുംഭംഗിയുമംഗവായ്പും
ഗിരാമെഴുംമാധുരിയുംനിനച്ചാ-
ലൊരേവിധംതാനിവർരണ്ടുപേൎക്കും

82. ഇതൊക്കെനോക്കുമ്പൊഴിവൻവരൻതാ=
നതാണുചേതസ്സുലയുന്നതുംമേ
സുധാംശുവെന്ന്യേകുമുദംവിടർത്താൻ
വൃഥാവിലുള്ളോൻഗതിയായിടുന്നോ

83. മരിച്ചുപോയുള്ളമനുഷ്യർപിന്നെ
ത്തിരിച്ചുവന്നെന്നതയുക്തമല്ലേ
കരിഷ്ഠലുംവാസ്തവമല്ലിതെന്നും
വരുത്തുമോദുർവ്വിധിയാരറിഞ്ഞു

84. തനിച്ചുതാപത്തിനുപാത്രമാമെൻ=
മനസ്സിൽവിഭ്രാന്തിപിടിച്ചതാണോ
നിനയ്ക്കിലെൻവല്ലഭനോടുമൊന്നി=
ച്ചിനിസ്സുവാഴാനിനിയോഗമുണ്ടോ

85 അസംഭ്രമംതാപസിചൊന്നവണ്ണം
സുസോമവാരവ്രതമാന്നമൂലം
പ്രസാദമുൾക്കൊണ്ടഹരാനുകമ്പാ=
പ്രസാരമോമററിതിനെന്തുബന്ധം

86. കൃതാന്തനുംനാശമണച്ചനാഥ
ന്നിതല്ലതിന്മീതെയുമുള്ളനത്ഥം
സ്വപാദഭക്തക്കളവായിവന്നാൽ
പ്രപാടനംചെയ്യുതസാദ്ധ്യമാണോ

87. ഏവംചിന്തിച്ചുസീമന്തിനിഹരചരണ=
ധ്യാനമുൾക്കൊണ്ടുനിൽക്കെ=
പ്പോൾവൻഭാവിച്ചചന്ദ്രാംഗദനാഥതുരഗ=
ക്രുദ്ധനായുദ്ധമോദം

സേവന്മാരായരക്ഷഃപ്രവരവിഷധര-
ന്മാരുമായ്ത്തൻപുരംപു-
ക്കാവൈരിവ്രാതമോടിപ്പതിനധിവരനെ-
ച്ചൊല്ലിവിട്ടാനമന്ദം

88. ആരാൽച്ചെന്നാശുചൊന്നാനവനുടനധിത-
ന്മാരൊടത്യന്തദുഷ്ട-
ന്മാരേക്കൂരത്തുമാറിൻ മരണമൊഴിയുവാ-
നുള്ളമാർഗ്ഗങ്ങൾനോക്കിൻ
പാരാതേകെട്ടഴിച്ചാനിഷധനൃപതിയെ
ത്തല്പഠംതന്നിലാക്കിൻ
ചാരേമേവുന്നചന്ദ്രാംഗദനിധപകരം
വീട്ടമല്ലായ്കിലിപ്പോൾ

89. പാതാളാധീശനായിപ്ഫണിഗണമണിയാ-
യ്ക്കാഴമത്തക്ഷകൻതൻ-
പ്രീതിയ്ക്കുള്ളോരുപാത്രം പൃഥുബലമെഴുമി-
ബ്ഭൂപനെന്നോർമ്മവെപ്പിൻ
ഊതുമ്പോൾത്തന്നെമന്നിൽപ്പലദിശിപതറും-
പഞ്ഞിപുഞ്ജങ്ങൾവായ്കും
വാതത്തോടേല്ക്കുമോവല്ലതുമൊരുകഥയു-
ണ്ടെങ്കിൽമണ്ടിൻക്ഷണത്തിൽ

90. നേരിട്ടൗദ്ധത്യമുൾക്കൊണ്ടതുലമൊരുഗിരം
കേട്ടവൈരിക്ഷിതീന്ദ്ര-
ന്മാരെല്ലാമാടകാൽപൂണ്ടതിതരഭയമോ-
ടാശുചെന്നിന്ദ്രസേനം

വേറാക്കിബ്ബന്ധനാത്തന്നഥമഹിഷിയോടും
ക്കൂടിരാജാസനത്തി-
ലൈസ്വരംവാഴിച്ചുചന്ദ്രാംഗദപദമുടനേ
ചെന്നുകൂപ്പിത്തുടങ്ങി.

91. വൈരംകൈവിട്ടുവേണ്ടുംധനമവനവർകൾ-
ക്കേകിമാനിച്ചയച്ചി-
ട്ടാരാമേമേവിടുമ്പോളവിടെനിബിഡമാ-
യ്ക്കൂടിനാനാജനൌഘം

പൌരന്മാർമന്ത്രിതന്ത്രിപ്രഭൃതികൾപലരും
വന്നുചന്ദ്രാംഗദംതം
തേരേററിട്ടിന്ദ്രസേനൻമരുവുമരമന-
ക്കപ്പൊഴേകൊണ്ടുപോയാർ

92. പ്രീത്യാചെന്നാശുകൂപ്പിത്തൊഴുതടിപണിയും
പുത്രനെക്കണ്ടുടൻതാ-
നാത്താനന്ദാബ്ധിമദ്ധ്യേജനകജനനിമാർ
വീണുവിഭ്രാന്തിയോടും

മാർത്തട്ടിൽച്ചേർത്തുപിന്നെപ്രണയമൊടുപുണ-
ർന്നാസ്ഥയാമൂർദ്ധ്നിചുംബി
ച്ചാസ്ഥാനേസ്വാസ്ഥ്യമുൾക്കൊണ്ടമരുമവർകളോ-
ടക്കുമാരൻപറഞ്ഞാൻ

93. ഓളംവെട്ടുന്നകാളിന്ദിയിലൊരുദിവസം
കേളിയാടുമ്പൊഴോടം
ചീളന്നത്യോമറിഞ്ഞിട്ടുടനെമുഴുകിഞാൻ
ചെന്നുപാതാളലോകേ

വ്യാളേന്ദ്രൻതക്ഷകൻമാമതുപൊഴുതതിയായ്-
ലാളനം ചെയ്തകത്തി-
ക്കാളുംരത്നങ്ങൾപൊന്നെന്നിവ പലതുമിവ-
ന്നേകിയിങ്ങോട്ടയച്ചാൻ.

94. നൽക്കാലംമേല്ക്കുമേൽമേ വരുവതിനുരഗ-
പ്രൌഢനത്യുന്മോദാ
ലിക്കാണുംസ്വപ്നകത്തഞ്ചരരെയിഹസഹാ-
യത്തിനേർപ്പാടുചെയ്താൻ
ചൊൽക്കൊള്ളുംനിങ്ങളെക്കാണ്മതിനുവിധിതുണ-
ച്ചുള്ളതാണെന്നുമോതി
ത്തക്കാൽക്കുല്പുന്നകുഞ്ഞിൻകുതുകകഥകളോ-
ർത്തച്ചനുള്ളംകുളുർത്തു

95. ആഘോഷാക്കുട്ടിലോകംമുഴുവനുമരചൻ
തന്നെയുംപുത്രനേയും
ശ്ലാഘിച്ചുംനേരമാരാൽമരുവുമവനിപ-
ക്കിന്ദ്രനാമിന്ദ്രസേനൻ
ചാകാതാക്കാനുറച്ചാൽപ്പുനരതൊരുമഹ-
ല്ക്കാര്യമല്ലീശ്വരന്നെ
ന്നേകംതത്വംവിചാരിച്ചുലകിനുപതിയാ-
മീശനെക്കൈവണങ്ങി

96. വൃത്താന്തംചിത്രവർമ്മാനിഷധനൃപതിതൻ-
പത്രമൂലംശ്രവിച്ചി-
ട്ടുൾത്തോഷംപൂണ്ടതിന്നുള്ളുപമപറയുവാ
നൊന്നുമില്ലൂഴിതന്നിൽ

പുത്രാമാത്യാദിമിത്രങ്ങളൊട്ടുമിടകല-
ൎന്നാശുമംഗല്യസൂത്രം
പുത്രിയ്ക്കൻപോടുകെട്ടിപ്പുതിയപരിണയ-
ത്തിന്നുവട്ടങ്ങൾകൂട്ടി.

97. പിന്നീടാപ്പുത്രനോടുംനിഷധനൃപതിയെ
ത്തത്രവേഗംവരുത്തി-
ട്ടന്നിദ്രാനന്ദമുൾക്കൊണ്ടുചിതമിയലുമാ-
വേളിവീണ്ടുംനടത്തി
തന്വംഗീമൌലിസീമന്തിനിയതുപൊഴുതാ
ക്കാറുനീങ്ങുമ്പൊഴൊന്നാ-
സ്ഥിന്നിക്കാണുന്നചന്ദ്രക്കലയൊടുകിടയായ്-
ത്തിന്നുമാൽതീർന്നമൂലം.

98. മർത്ത്യാകാരംധരിച്ചോരുരഗനിശിചര-
ന്മാരുടൻയാത്രചൊല്ലി-
ട്ടത്യാനന്ദേനചക്ഷുഃശ്രവണനിലയനം
നോക്കിവെക്കംഗമിച്ചാർ
അത്തവ്വിൽച്ചിത്രവർമ്മക്ഷിതിപതികൃതമാം
ബന്ധുസൽക്കാരമോടും
വർത്തിയ്ക്കുംനൈഷധേന്ദ്രക്ഷിതിപനുമവിടു-
ന്നാശുയാത്രയ്ക്കൊരുങ്ങി.

99. കൂട്ടത്തോടൊത്തുഘോഷിച്ചഥനിഷധപുരേ
ചെന്നുചേർന്നിന്ദ്രസേനൻ
വാട്ടംകൈവിട്ടുവാണുസചിവസുതസുഹൃ-
ത്ഭൃത്യരോടൊത്തുനിത്യം

ഏററംതോഷിച്ചചന്ദ്രാംഗദനൃപതിയുമ-
പ്പത്നിയുംസോമവാരം
നോററുംമററുന്നഭക്ത്യാമുഷ്ഷരപിചമഹാ-
ദേവനെസ്സേവചെയ്യാൻ.
100. നോൽമ്പിൻനാൾതോറുമന്തിയ്ക്കൊടുവിലഥസമാ-
രാധനംചെയ്‌വതിന്നായ്-
ദ്ദാമ്പത്യംപൂണ്ടുമേവുംദ്വിജവരരെവരു-
ത്തിക്കളത്രങ്ങളോടും
പൊൻപീഠാഗ്രത്തിലേററിപ്പൂത്തുമലരണിമാ-
ല്യാദിയാൽസംസ്കരിച്ചി-
ട്ടംബാശംഭുക്കളാണെന്നവരെനൃപതിയും
പത്നിയുംനിശ്ചയിച്ചും
101. പിന്നീടന്നംഘൃതംപാൽപഴമവർകൾവിള-
മ്പിട്ടുഭുജിപ്പിച്ചനന്നാ-
ല്പൊൻനാണ്യംചേലപട്ടെന്നിവകൾമതിമതി-
യെന്നുരച്ചുംവരെച്ചും
നവ്യാനേൽകീട്ടുവീണ്ടുംവടികുടവിശറി
പാദുകംപാത്രമെന്ന-
ല്ലൊന്നൊന്നായ്മററുമോരോവിതരണവിധിയാൽ-
പ്രീതരാക്കിച്ചമച്ചും.
102. ഇതിപതിവുവിടാതിസ്സോമവാരംസദാരം
മതിസുഖദമുദാരംമന്നർമൌലിസ്സഹീരം
ധൃതിയൊടുമഥനോററുതീൎന്നിടാതാധിമാററും
മതിധരനെനിനച്ചുംവാണുഭക്ത്യാഭജിച്ചും

ഏഴാംസൎഗ്ഗംസമാപ്തം.

1. വിഖ്യാതിപൂണ്ടുള്ളവിദർഭരാജ്യ-
ത്തക്കാലമങ്ങാരണവൎയ്യനേകൻ
സദ്വൃത്തനായ്വാണിതുവേദമിത്ര-
നിത്യാഖ്യകൊണ്ടെങ്ങുമവൻപ്രസിദ്ധൻ

2. സാരസ്വതാഖ്യൻദ്വിജനന്യനസ്യ
പാരിച്ചസഖ്യത്തിനുപാത്രമായി
നേരായമാൎഗ്ഗംനിരസിച്ചിടാത്തു-
ള്ളാരണ്ടുപേൎക്കുംമതമൊന്നുതന്നെ

3. ദേഹേനരണ്ടാകിലുമദ്വിജന്മാർ
സ്നേഹത്തിനാലേകതയോടുകൂടെ
ഗേഹേസ്വകൃത്യംപിഴയാതെചെയ്തു
ഗാൎഹസ്ഥ്യമോടുംനിവസിച്ചുനിത്യം

4. രണ്ടാൾക്കുമോരോസുതനാംക്രമത്താ-
ലുണ്ടായ്പുരാപുണ്യഫലങ്ങൾപോലെ
കൊണ്ടാടുമാനത്തലവൎക്കപാക്കി-
ലുണ്ടാകുമോജംപ്പെകപോതകങ്ങൾ

5. വേദജ്ഞനായുള്ളൊരുവേദമിത്ര-
ജാതൻസുമേധാവിതിനാമമാൎന്നോൻ
മോദേനപേൎക്കൊണ്ടഥസാമവാനെ-
ന്നോതുന്നുസാരസ്വതപുത്രനേയും.

6. ഒന്നിച്ചൊരേഞെട്ടിയിൽമുട്ടിനിന്നു
മിന്നുംഫലദ്വന്ദ്വസമംസമാഭം
അന്നന്ദനന്മാരൊരുമന്ദിരത്തിൽ
തന്നേസദാചേൎന്നുസുഖേനപാൎത്തു

7. അംഗത്തിനൊപ്പംവളരുംഗുണംകൊ-
ണ്ടെങ്ങുംപ്രസിദ്ധിയ്ക്കണിരംഗതുല്യം
ഭംഗ്യാവിളങ്ങുംസുതരെപ്പിതാക്കൾ
തിങ്ങുംമുദാകണ്ടുതെളിഞ്ഞുപാരം.

8 സല്ക്കർമ്മസത്ഭാവസുശീലബുദ്ധി
സൽക്കീർത്തിമുഖ്യോത്തമസൽഗുണങ്ങൾ
ഒക്കെത്തികഞ്ഞുള്ളവരോടിണങ്ങി-
നില്ക്കാൻശ്രുതിയ്ക്കുള്ളിലുദിച്ചമോഹം

9 തന്മൂലമായ്ത്താമഖിലാംഗമോടും
ചെമ്മേഗ്രഹിപ്പാനുമെളുപ്പമായി
ഉന്മേഷമുൾക്കൊണ്ടഥശാസ്ത്രമൊക്കെ-
സ്സമ്മാന്യരായോരവരഭ്യസിച്ചാർ

10 ഇന്നിപ്പഠിയ്ക്കേണ്ടതിനൊന്നുമില്ല-
യെന്നല്ലമക്കൾക്കുകഴിഞ്ഞുബാല്യം
എന്നോർത്തുശോകിച്ചപിതാക്കളന്നാൾ
മന്ദംസുതന്മാരൊടുചൊൽത്തുടങ്ങി

11 ഒട്ടുംപുലർത്താൻകഴിയാത്തിവർക്കു
കഷ്ടംപിറന്നുള്ളഭവേദിവാഹം
തുഷ്ട്യാകഴിക്കേണ്ടതിനിന്നുകയ്യിൽ
തുട്ടൊന്നുമില്ലില്ലതരാനൊരാളും

12 കൊട്ടാരവാതുക്കലെടുത്തുകൈകാൽ
കെട്ടിപ്പണത്തിന്നുനൃപന്റെമുന്നിൽ
പിട്ടുംപിരട്ടുംപറവാൻപടുത്വ-
മൊട്ടുംനമുക്കില്ലമനസ്സുമില്ല

13 കൃത്യങ്ങൾമുട്ടിച്ചധരാജസേവ
നിത്യംനടത്തുന്നനരാധമന്മാർ
സത്യംവെടിഞ്ഞിഷ്ടമുരച്ചിടുന്നോ-
ക്കത്യന്തമത്ഥംന്റപരുംകൊടുപ്പു

14 എന്നാകിലുംനിങ്ങൾവിദഭ്രപം
ചെന്നൊന്നുകാണ്മിൻകഥയുംകഥിപ്പിൻ
അന്യൂനയാംനിങ്ങടെവിദ്യകണ്ടു
തന്നീടുവാനുംമതിവല്ലഭത്തുംതാൻ

15 വിദ്യാവിദഗ്ദ്ധതപമിയന്നാവക്ക
വിദ-ാൻവിദഭ്ൻധന മേകമത്രേ
അത്തോതുനോക്കുമൊ‌ാമതുനിങ്ങൾ-
ക്കത്ഥിച്ചവാങ്ങേണ്ടിവരില്ലയെല്ലോ

16 ദൈവജ്ഞനോമാന്ത്രികനോഭിഷക്കോ
ഭ്രൂവല്ലിയാട്ടുന്നൊരുവേശ്യതാനോ
പോവുന്നതായാല്ലുധിവീവരന്മാർ
ജീവൻകൊടുപ്പാനുമഹോമടിസ്ക്കാ

17 മററുള്ളവിദ്യയ്ക്കൊരുവസ്തുകിട്ടാ
കൊററുംലഭിസ്ക്കാതെവരാംചിലപ്പോൾ
മുററുന്നദാരിദ്ര്യമിയന്നനമ്മൾ
കുററംപറഞ്ഞിട്ടൊരുകാൎയ്യമുണ്ടോ

18 വൈവാഹകൎമ്മത്തിനവൈകകൊണ്ടു
പോവാതെകണ്ടെന്തുനിവൃത്തിയിപ്പോൾ
ഭാവിസ്കിലൊന്നുംകഴിയാത്തഞങ്ങൾ
ജീവിസ്കിലുംചാവുകില്ലുംസമംതാൻ

19 പാരില്ലിരന്നോൎക്കുപമാനമേകാൻ
ദാരിദ്ര്യമാണെന്നതവൈരിയോൎത്താൽ
ഓരോമരത്തിന്നഴകററുപോവാൻ
വേരില്ലിടിക്കുംപൊതിരെന്നപോലെ

20 ഖേദിച്ചിവണ്ണംപറയുന്നതാത-
പാദത്തിൽവീണക്ഷണമൎഭകന്മാർ
വൈദൎഭഗേഹംസമവാപ്യശാസ്ത്ര-
വാദത്തിനാൽപ്രീതിനൃപന്നുനൽകി

21 ഭൂദേവബാലൎക്കഭിലാഷമെന്തു
മോദേനചൊല്ലീടുവിനെന്നുഭൂപൻ
ചോദിച്ചനേരത്തവരോതിവേളി-
ക്കേതാനുമില്ലൎത്ഥമതിന്നുവന്നു

22 മന്നില്ലരംദൈന്യമിയന്നവൎക്കു
വന്നാശ്രയിപ്പാൻനൃപനല്ലെയുള്ളു
കുന്നിന്നുചാടിച്ചിതറുന്നവെള്ളം
ചെന്നബ്ധിചേരാതെവിടയ്ക്കുചെല്ലും

23 എന്നിത്ഥമോതുംദ്വിജബാലരോടു
മന്ദസ്മിതംചെയ്തുപറഞ്ഞുമന്നൻ
നന്നായിവന്നുള്ളതഹോഭവാന്മാ-
ൎക്കിന്നെങ്ങുമുണ്ടോതടവൊന്നുകൊണ്ടും

24 ശക്തിക്കടുത്തുള്ളൊരുവസ്തുതന്നു-
തൃപ്തിപ്പെടുത്താൻതരമില്ലദാനിം
സക്തിക്കുമില്ലന്തണരിൽക്കലൎന്ന-
ശക്തിക്കുമില്ലൂനതയെന്നുമേമേ.

25 ന്യായംനിരൂപിക്കുകിലിന്നിനിക്കു-
ള്ളായത്തിൽനിന്നുംവ്യയമൊന്നുക്കൂടും
പോയാലുമന്നൈഷധരാജപുത്ര്യാ
മായാസമില്ലങ്ങുതരാൻധനൌഘം

26 ചൊല്ലേണ്ടചന്ദ്രാംഗദധർമ്മപത്നി
മയ്ക്കണ്ണിസീമന്തിനിസോമവാരം
നോറ്റീശ്വരപ്രീതിവരുത്തുവാനാ-
യ്പോറ്റുന്നുപോൽനിങ്ങടെവംശമെല്ലാം

27 വേട്ടുള്ളപെണ്ണോടിടചേർന്നവിപ്ര-
ശ്രേഷ്ഠക്കുമഷ്ടാഷ്ടികൊടുത്തുമന്ദം
പട്ടംപണംപൊന്നുമെടുത്തെടുത്തു-
കെട്ടിക്കൊടുപ്പോളവളെന്നുകേട്ടേൻ

28 തക്കത്തിലീനിങ്ങളിലേകനിന്നു
തയ്യാങ്കയാളായൊരുമിച്ചുചെന്നാൽ
കയ്യാളുമക്കാമിനിനിങ്ങളേയും
സൽകൃത്യപിന്നെപ്പലദാനമേകും

29 വേൾക്കേണ്ടതിന്നുള്ളധനംകരത്തി-
ലാക്കീട്ടുവന്നീടുവിനെന്റെമുന്നിൽ
പോയ്ക്കൊൾവിനെന്നുള്ളനൃപാജ്ഞകേട്ടു
വാക്യംശുചാബാലകരുംപറഞ്ഞാർ

30 നന്നാകയില്ലീവഴിയച്ഛനമ്മ-
യെന്നല്ലദേവദ്വിജദേശികന്മാർ
പിന്നീടുദേവാംശജരായമന്ന-
രൊന്നുംചതിക്കേണ്ടവരല്ലയല്ലോ

31 നാശത്തിനുള്ളോരുപദേശമേകി
ക്ലേശംവരുത്തൊല്ലന്നുപാലമൌലേ
കാശിന്നുവേണ്ടിക്കളവാചരിപ്പാൻ
ലേശംമനസ്സുള്ളവരല്ലഞങ്ങൾ

32 ആരുംധരിക്കില്ലിദമെന്നുചിന്തി-
ച്ചോരോതരംദുഷ്ക്രിയചെയ്തുപോയാൽ
നേരൊട്ടുചെന്നാൽപുലരുംകനത്ത-
പേരുംകെടുംനമ്മെദുഷിക്കുമാരും

33 ചോരത്തിളപ്പാലറിയില്ലപാപ
പൂരങ്ങൾവന്നിങ്ങണയുന്നതൊന്നും
പാരൊക്കെനോക്കിപ്പരിചോട്കാത്തു-
പോരുന്നദൈവത്തെമറച്ചിടാമൊ

34 ദുഷ്കീർത്തിദുർവ്യാധിദരിദ്രതാദി-
ദുഃഖങ്ങൾവർദ്ധിക്കുമഘംനിമിത്തം
ഉൾത്തോഷമുണ്ടാക്കുകയില്ലയെന്നാ-
ലിദ്ദോഷമേല്പിപ്പതുധർമ്മമോതേ

35 ശുദ്ധ്യാവിളങ്ങുംദ്വിജജാതിപിന്നെ
ബുദ്ധ്യാപഠിച്ചുള്ളൊരുവിദ്യപോലും
സദ്യോനശിപ്പിപ്പതിനിപ്പറഞ്ഞോ-
രുദ്യോഗമേല്ക്കില്ലവനീന്ദ്രഞങ്ങൾ

36 ഈവണ്ണമോരോചതിപാതകങ്ങൾ
ചെയ്യോരെദണ്ഡിപ്പൊരുഭൂപനീതാൻ
ഈവിപ്രവേഷംചമയിപ്പതിന്നു
ഭാവിച്ചതാണത്ഭുതമോർക്കിലിപ്പോൾ

37 ചത്തീടിലുംസങ്കടമില്ലഞങ്ങൾ-
ക്കിത്തീവ്രപാപപ്പണിയോർത്തിടുമ്പോൾ
പ്രത്യേകമിത്ഥംപറയുന്നകേട്ടു
പൃത്ഥ്വീന്ദ്രനബ്ബാലകരോടുരച്ചാൻ

38 ആചാര്യദേവക്ഷിതിപാലർചൊന്ന-
താചാരമോർത്താദരിയാതിരുന്നാൽ
ഹാചാടുമാപത്തിലൊടുക്കമുച്ച-
നീചങ്ങളൊന്നാസ്പദമോനിനച്ചാൽ

39 നാട്ടിന്റെഭാരംമുഴുവൻനമുക്കാ-
ണൂട്ടുന്നതെല്ലാരെയുമിന്നുഞാൻതാൻ
കേട്ടില്ലഞാൻചൊന്നതുനിങ്ങളെങ്കി-
ല്ലൊട്ടംവരാനുണ്ടതുമോർമ്മവേണം

40 എൻനാവിൽനിന്നിട്ടൊരധർമ്മവാക്ക
വന്നിടുമോവല്ലതുമപ്രകാരം
വന്നാലുമശ്ശാസനധിക്കരിച്ചി-
ട്ടിന്നാട്ടിൽമേവാൻതരമാക്കുമാമൊ

41 കല്പംകയർത്തിട്ടെതൃവാക്കുരച്ച-
തിപ്പോൾക്ഷമിച്ചേനിനിയുംകുതർക്കം
ജല്പിക്കിലൊന്നിച്ചുപിടിച്ചുകെട്ടി-
മപ്പോൾബ്ഭവാന്മാരറിയുംമഹത്വം

42 ചന്ദ്രാംഗദപ്രേയസിതന്റെഭക്തി
നന്നായ്ഗ്രഹിപ്പാൻനിഷധാലയത്തിൽ
ചെന്നിടുവിൻചൊന്നവിധത്തിൽനിങ്ങൾ
ദുർന്ന്യായമോതീടുകവേണ്ടവീണ്ടും

43 മാരാരിസേവാബലമിപ്രകാര-
മാരാഞ്ഞറിഞ്ഞീടുവതിന്നുഭൂപൻ
പാരാതെശാസിപ്പതുകേട്ടുപേടി-
ച്ചാരണ്ടുപേരുംബതസമ്മതിച്ചാർ

44 ചിത്തംകുളുൎത്തക്ഷണമക്ഷിതീന്ദ്രൻ
പ്രത്യേകമേകത്രഗമിച്ചുശുദ്ധം
മുത്താൎന്നുകൊണ്ടങ്ങുഥസാമവാന്നു
നൽത്തനൂതൻകോപ്പണിയാൻതുടങ്ങി

45 ചീകിച്ചിതംപോലെമിനുക്കിവെച്ചു-
വാർകുന്തളത്തിൽപ്പൂലമാലചൂടി
ആർകാണ്കിലുംശങ്കവരാത്തവണ്ണം
പോർകൊങ്കനിൎമ്മിച്ചുഥമാറുമൂടി

46 ഫാലേവിളങ്ങുന്നൊരുപൊട്ടുതൊട്ടു
നീലാഞ്ജനത്താൽമിഴിയുംവിളക്കി
ചേലാൎന്നപത്രാംഗുലിയാൽകപോല-
മാലോലകാന്തിസ്ഫുരിതാംഗമാക്കി

47 പൊന്നിൻപുതുപ്പൂനിരകൊണ്ടുകാതു-
മിന്നിച്ചുകണ്ഠംനിറയെക്ഷിതീന്ദ്രൻ
പൊൻനൂലുനാനാമണിമാലതാലി-
യെന്നുള്ളതോരോന്നുമലങ്കരിച്ചു

48 കണ്ഠംവരെസ്സുംകമനീയകാന്തി
പൂണ്ടുള്ളവസ്ത്രേണപുതച്ചുഭൂപൻ
കൊണ്ടാടിമാനിച്ചുപറഞ്ഞയച്ചാൻ
പണ്ടേവിധിച്ചുള്ളതൊഴിച്ചിടാതെ

49 മുമ്പിൽസുമേധാവുമണാളനായി
ത്തൻപതിയായിട്ടഥസാമവാനും
പിൻപേനടന്നങ്ങിനെചെന്നുചെന്നു
വമ്പിച്ചൊരാനൈഷധരാജഗേഹേ

50 അന്നേരത്തെന്നോൽപിന്നുമഹോകളത്ര-
വൃന്ദത്തോടുംതത്രധരാസുരൌഘം
ചന്ദ്രാർദ്ധചൂഡൻറമഹാലയത്തി-
ലൊന്നിച്ചുവന്നെത്തിനിശസ്സുമൻപെ

51 അത്തിങ്കളാഷ്ടവ്രതമൊന്നുകൊണ്ടോ-
രത്തന്വിസീമന്തിനിയുംമുദാനേ
വിപ്രേന്ദ്രരെക്കാൽകഴുകിച്ചുപീഠ-
മർപ്പിച്ചുവാഴിച്ചുതദാസനാഗ്രം

52 നിശ്ചിത്യഗൌരീഹരരെന്നുതാൻതാ-
നർച്ചിച്ചുകൊണ്ടാളനൽചല്ലമപ്പോൾ
ഉച്ചത്തിലോജസ്സുകലർന്നുകൊണ്ടാ-
ളച്ചാരുപീഠേമരുവുന്നകണ്ടാൾ

53 ശങ്കിച്ചിതാരെന്നവൾപിന്നെയംബോ-
തിങ്കൾക്കലാഭൂഷണനെന്നൊരുച്ചം
സങ്കല്പശക്ത്യാവതദാനിരസ്താ-
തങ്കംസമാരാധനമാചരിച്ചാൾ

54 ഭൂവാനവന്മാരിൽമഹേശനെബ്ഭൂ-
ദേവാംഗനാപങ്ക്തിയിലംബയെയും
ദൈവപ്രസാദത്തിനുവേണ്ടിവേഗാ-
ലാവാഹനംചെയ്തുമഹീന്ദ്രപുത്രി

55 മൃത്യുഞ്ജയാരാധനചെയ്തുപിന്നെ
പ്രത്യേകമോരോരുസുവർണ്ണപാത്രേ
ഭുക്തിക്കുവേണ്ടുന്നപദാർത്ഥമൊക്കെ
ബീഭക്കൈത്ര്യവസീമന്തിനിതാൻവിളമ്പി

56 അന്നംഘൃതംപാൽമധുപായസംതൊ-
ട്ടൊന്നല്ലമററുംപലഭോജ്യവർഗ്ഗം
മന്ദംഭുജിപ്പിച്ചുമഹീസുരന്മാ-
ർക്കന്യാദൃശാനന്ദമുടൻവരുത്തി

57 പൊന്നിട്ടുതുത്തുള്ളഘടങ്ങളോരോ-
കന്നോളമർത്ഥാഭരണാംബരങ്ങൾ
എന്നുംകറക്കുന്നപശുക്കൾപാത്ര-
മെന്നുള്ളതെല്ലാമവർക്കേകിവീണ്ടും

58 ഹരന്നുസന്തോഷഭരംവരാനാ-
യ്സുരാംഗിതച്ഛാബഹുവസ്ത്രമററും
കരങ്ങൾകൂപ്പിക്കഴലില്പതിച്ചു
ധരാസുരന്മാരുമനുഗ്രഹിച്ചാർ

59 പറഞ്ഞുഘോഷിച്ചുഹിതങ്ങൾതങ്ങൾ-
ക്കന്നമോദേനലഭിച്ചതെല്ലാം
നിറഞ്ഞുതിങ്ങുംനിജഭാണ്ഡമൊക്കെ-
ക്കിറഞ്ഞെടുത്താദ്വിജരുംതിരിച്ചു

60 മുദാസുമേധാവുമവൻറെപത്നീ-
പദത്തിൽമേവുന്നൊരുസാമവാനും
തദീയമാംസ്വത്തൊരുഭാണ്ഡമാക്കി-
ത്തദൈവതദ്ദിക്കുവെടിഞ്ഞുവേഗാൽ

61 ചുമന്നുമാറാപ്പുടനേസുമേധാ-
വമന്ദമാമ്മാറുതതസ്തദാനീം
സ്വമിത്രമാംകൃത്രിമനാരിയോടും
ഭ്രമിച്ചുകൊണ്ടങ്ങുഗമിച്ചുമുന്നിൽ

62 നിനച്ചുസീമന്തിനിതന്നിൽനിന്നും
ജനിച്ചസങ്കല്പവിശേഷശക്ത്യാ
മനസ്വിയായുള്ളൊരുസാമവാനും
തനിച്ചുപെണ്ണായ്ത്തരസാഭവിച്ചു

63 ചതിക്കുവാൻനോക്കരുതാരെയുംസൽ-
ഗതിക്കുമീലൌകികരെന്നതിന്നും
അതാകയെന്നുള്ളസതാമ്മതത്തി
ന്നുദാഹരിപ്പാനിനിയെന്തുവേണ്ടു

64 അനംഗനപ്പോളവളുള്ളിലെത്തി-
ത്തുറിഞ്ഞുകാട്ടുന്നൊരുഗോഷ്ഠിമൂലം
കനത്തശോകാലധവേദമിത്ര
തനൂജനോടിത്തരമുച്ചരിച്ചാൾ

65 വരിച്ചൊരീവല്ലഭക്കുടെയുണ്ടെ-
ന്നൊരോർമ്മവിട്ടോടുകയാഗ്യമാതേ
ഒരാണ് ത്തുണസ്സാൾമമമാരനായാൽ
മരിക്കുവാൻതാമസമെന്തുപിന്നെ

66 ഇതാമ്മുദപ്പൂമണിമെത്തയെന്നാ-
പ്പുതുപ്രസൂനസ്ഥിതസാന്ദ്രമന്ദം
പതത്രിചാരുപ്രണദദ്രുമാലാ
ലതാളിതാൻനമ്മെവിളിച്ചിടുന്നു

67 ഗമിയ്ക്കുന്നാമങ്ങുരമിച്ചിടാനായ്-
ക്ഷമിയ്ക്കുവാൻവല്ലവെയ്യതെല്ലാം
ഇമാംഗിരംകേട്ടടനേസുമേധാ
വമേയകൌതൂഹലമാൎന്നുചൊന്നാൻ

68 നടക്കെടോനമ്മൊടുമൊപ്പമപ്പെ-
ൺനടിപ്പുമാററാമിനിനമ്മവാക്കും
തുടൎന്നുനിന്നാല്ക്കുളവാശുകണ്ടു
പിടിയ്ക്കുമെന്നോൎക്കസഖേസമസ്തം

69 വിരഞ്ഞുവിഭ്രാന്തിയൊടിത്ഥമോതി-
ത്തിരിഞ്ഞുനോക്കാതെനടന്നിടുമ്പോൾ
നിറഞ്ഞമാരവ്യഥയാൽമയങ്ങി
പ്പറഞ്ഞുസാരസ്വതപുത്രിവീണ്ടും

70 നെടുംകടിഞ്ഞാൺമ്പിറകേവലിച്ചു-
പിടിയ്ക്കുമസ്സാദികണക്കനംഗൻ
തടുത്തുനിൎത്തിക്കണ്ണെത്തുകിടുമ്പോൾ
നടക്കുവാനേതബലയ്ക്കുമാമോ

71 നികുഞ്ജമദ്ധ്യത്തിലണഞ്ഞുനിന്നെ
സ്സുഖംപുണൎന്നെൻതുയിർപോക്കിഞാനും
അകക്കരുന്നാൽതവതുഷ്ടിനൽകാം
തികച്ചുകാണിക്ഷണമാത്രനിന്നാൽ

72 തദാസുമേധാവിതുപന്തിയല്ലെ-
ന്നുദിച്ചൊരാലോചനയോടുകൂടെ
പദങ്ങളൂന്നീട്ടുതിരിഞ്ഞുനോക്കെ-
ത്തദംഗമൊക്കെത്തരസാതരിച്ചു

73 വിദഗ്ദ്ധന്നങ്ങിനെകെട്ടിവിട്ടോ
രദഭ്രശോഭാവഹമംഗനാംഗം
സ്വതേസ്ഥിരപ്പെട്ടതുപോലെതോന്നു
ന്നിതെന്തുവാനെന്നവനൊന്നുഴന്നു

74 മുടിക്കുമിക്കന്യകതൻമുലക്കും
ചൊടിക്കുമോമൽപ്പുരികക്കൊടിക്കും
തുടക്കുമെന്നല്ലമിഴിക്കുമദ്ധ്യ-
ല്ക്കുടിക്കുമിന്നില്ലുപമേയമൊന്നും

75 ഉദിതാരദ്ധ്യാനബലേനചന്ദ്രാം
ഗദപ്രിയപ്രേയസിതാനിദാനീം
വൃഷാംഗനാത്വംവിരവോടുനീക്കി
യഥാർത്ഥനാരീത്വമിവന്നുനൽകീ

76 നിനച്ചുകൊണ്ടിത്തരമസ്സമേധാ
പുനസ്തദീയാന്തികമേത്യചൊന്നാൻ
കനത്തബുദ്ധ്യാമരുവുംഭവാനി
ന്നനർത്ഥവാക്കോതുകയുക്തമാണോ

77 സരസ്വതീദേവിരസിച്ചുനിത്യ-
മിരിക്കുമിന്നാവിലിതോവരേണ്ടു
പരക്കെലോകങ്ങൾപറഞ്ഞുകീർത്തി-
പ്പൊരുത്തമബ്രാണനല്ലയോനീ

78 എടുത്തജന്മങ്ങളിലേതിലോപ-
ണ്ടടഞ്ഞൊരാവാസനവന്നതാണോ
പിടിച്ചിതോഭ്രാന്തുഭവന്മതിക്കീ-
യിടിച്ചിൽതട്ടാനവകാശമെന്താം

79 തദീരിതംകേട്ടവളക്ഷണത്തിൽ
ഗ്ഗദിച്ചുഞാൻപൂരുഷനല്പപാൎത്താൽ
സുധീമണേനാമമിനിസ്സുസാമ-
വതിത്വഹോ നിൻപ്രിയയാണുതാനും

80 വിലോകനംചെയ്കമദംഗമെല്ലാ-
മലംവളൎന്നുള്ളോരുശങ്കതീരാൻ
തതസ്സമേധാവതുമാശുചെയ്തി
ട്ടുത്തന്നൊരാശ്ചൎയ്യമൊടിത്ഥമോൎത്താൻ

81 ചിത്രവൎമ്മതനയേനിനക്കെഴും
ഭക്തിയോൎക്കിലതിചിത്രമത്രയും
അത്രഞങ്ങടെയബാധമാംപണി-
സ്ഥിത്തരത്തിലൊരുശിക്ഷവേണ്ടതാം

82 ഭാവഭേദമൊരുനാളുമെന്നിയേ
ദേവദേവപദസേവചെയ്കയാൽ
ഭാവുകൈകനിധിയായ്ഭവിച്ചുനീ
ദൈവമാശ്രിതരെവിട്ടുനില്ക്കുമോ

83 കഷ്ടമാസ്തികതയില്ലയാക്കയാൽ
നിഷ്ഠപാരമിയലുന്നനിന്നിലും
കഷ്ടമിച്ചതിനടത്തിഞങ്ങൾവ-
ന്നുട്ടിയിൽച്ചെറിയകത്തിചെല്ലുമോ

84 അത്തലോടുമിതിവേദമിത്രജൻ
സത്രപംപലതുമോൎത്തുനില്ക്കവെ
അസ്വഭാവമബലാതമാൎന്നസാ-
രസ്വതാത്മജനമിത്ഥമൂചിവാൻ

85 നല്ലമല്ലമുതലായവല്ലിയാ-
ലുല്ലസിപ്പൊരുമനോജ്ഞമന്ദിരേ
ത്തുല്യമോദമരമാന്നുചേന്നുനാം
ചെല്ലകാശ്ശുമദനാത്തിമാററുവാൻ

86 എന്നുകേട്ടടനെവേദമിത്രജൻ-
തന്നകത്തുമുളവായമാരമാൽ
ഒന്നുമാക്കുമറിയിച്ചിടാതെയാ-
ദ്ധന്യമൌലിയുരചെയ്തുപിന്നെയും

87 മിത്രമാകുമിവനോടുമിത്തരം
നിസ്സൃപം ചിലതുചൊൽവതെന്തു നീ
സദചിജാതമജനിനയ്യിലിന്നുനിൻ
വാത്സ്യയുംവിഫലയായ്ഭവിച്ചിതോ

88 ധീരനാകിയനിനക്കൊരിയ്ക്കലും
ചേരുമോ ചപലഭാവമീവിധം
നേരുകെട്ടവണിതാൻനമുക്കമീ
മാരണത്തിനൊരുകാരണംസഖേ

89 ബുദ്ധികെട്ടൊരുവിദേശ്വഞ്ചനേ
ബുദ്ധിനമ്മളുമിരുത്തിയില്ലടോ
ഇത്ഥമാണവിധിയെന്തിലിക്കണം
വ്യത്ഥദൂഷണമുരപ്പതാരൊരാം

90 ചെന്നുചൊല്ലുകപിതാക്കളോടടൻ
പിന്നെവല്ലതുമുപായമോത്തിടാം
ഇന്നുവന്നവിലനിന്നിൽനില്ക്കിലോ
നിന്നെഞാനുടനെവേട്ടുകൊണ്ടിടാം

91 ഇത്ഥമുള്ളമൃദുഭാഷണത്തിനാ-
ലത്തൽതീൎത്തുപുനരൊത്തുപോയഥോ
വൃത്തമോതിയുടനേപിതാക്കളോ-
ടുത്തമൻതദനുവേദമിത്രജൻ

92 കണ്ണുംപൊട്ടിപ്പിളൎക്കുംപടികഠിനകഥാ-
കണ്ണനാൽക്രുദ്ധരായി-
ത്തിണ്ണംനാണിച്ചുശോകിച്ചവരുടെജനക-
ന്മാരുടൻരണ്ടുപേരും
ബന്ധംപാരംകലൎന്നുള്ളൊരുസുതദയിതാ-
മിത്രവൎഗ്ഗത്തൊടൊത്തും
കണ്ണീർതൂകിക്കരഞ്ഞുംനൃപവരനിലയേ
ചെന്നുകേറീവിശങ്കം

93 അന്നേരംവന്നുചോദിച്ചൊരുസചിവവര-
ന്മാരൊടാബ്രാഹ്മണൌഘം
ചൊന്നാരെന്തീവിധംക്ഷിതിപതിപരമ
ദ്രോഹിയായ്ത്തീൎന്നിതിപ്പോൾ
മന്നൻദ്വേഷിക്കിലാരാണിഹശരണമിവ-
ൎക്കെന്തിനീനാടുമെങ്ങൾ-
ക്കൊന്നുംനൽകാത്തതിന്നില്ലുഴലവനവമാ-
നിച്ചതോൎക്കാൻപ്രയാസം

94 ഈവണ്ണംനാടുവാഴുംനൃപനുമവനടു-
ത്തുള്ളോരീനിങ്ങളുംഹാ
കാവല്ക്കാർതന്നെകക്കുംവിധമവനിഭരി-
ക്കുന്നതത്യന്തചിത്രം

ഭൂവിണ്ണോരേവമോതുന്നളവിലവനിപൻ
തത്രവന്നെത്തിയപ്പോ-
ളാവിശ്ശോകേനസാരസ്വതനിതിപുകഴും
ഭൂസുരേന്ദ്രൻപറഞ്ഞാൻ

95 പെണ്ണാക്കിത്തീർത്തതെന്തെൻമകനെയിഹവൃഥാ
ഹന്തഞാനിന്നുചത്താ-
ല്പിണ്ഡംവെയ്ക്കാനുമാരാണറികനൃപനമു-
ക്കേകനേപുത്രനുള്ളു
വർണ്ണിയ്ക്കത്തക്കവിദ്യാവിനയനിധിവിഭ-
ഭേന്ദ്രനെന്നിന്നുനിന്നെ
ഗ്ഗുണ്യത്വത്തോടുവാഴുന്നിതുജഗതിഭവ-
ല്ക്കർമ്മമോനിന്ദ്യമോർത്താൽ

96 അല്പംപോലുംസഹായിപ്പതിനിവനിനിയി-
ല്ലാരുമെന്നല്ലകഷ്ടം
നിഷ്പുത്രന്നൈഹികാമുഷ്മികസുഖമുളവാ-
കില്ലയെന്നല്ലിശാസ്ത്രം
നല്ലോർകേട്ടുള്ളബാലക്ഷണധനമരുളാ-
തീശ്വരൻതന്നെവഞ്ചി
ച്ചിപ്പോൾക്കെട്ടിച്ചവേഷംനരവരവെളിവാ-
ക്കുന്നുനിൻകുപ്രഭുത്വം

97 ഹാഹാസീമന്തിനിയ്ക്കുള്ളൊരുനിരുപമസ-
ങ്കല്പനത്തിൻറശക്ത്യാ
ദേഹേസ്ത്രീത്വംഭവിച്ചുള്ളതുമിനിയിളകി-
ല്ലെന്നുഞാൻചെയ്യിടേണ്ടു

സാഹംഭാവംഭവാനെൻകുലഘതികതുകാൽ
ച്ചെയ്യുവെന്നോതിയപ്പോൾ
മോഹംകൈവിട്ടസീമന്തിനിയെമനസിചി-
ന്തിച്ചുവന്ദിച്ചുമന്നൻ

൯൮ പിന്നീടാത്തികളാഴുവ്രതമഹിമനിന-
ച്ചുത്ഭുതപ്പെട്ടടൻതാ-
നന്നോൽമ്പൊന്നാചരിക്കേണ്ടതിനവനുമറ-
ച്ചാരണന്മാരെയെല്ലാം
വന്ദിച്ചുംകൊണ്ടുചൊന്നാനഴലതുതിതിനാൽ
നില്ക്കുവിൻനിങ്ങളെന്നാ-
മന്നൻതെല്ലാശ്വസിപ്പിച്ചൃഷിവരരെവരു-
ത്തിച്ചുചോദിച്ചിതേവം

൯൯ ഇക്കാണുംവിപ്രബാലന്നെഴുമൊരുമഹിളാ-
ഭാവമൊന്നങ്ങകററി
ത്തക്കത്തിൽപ്പുംസ്ത്വമേകാനൊരുവഴിയരുളി-
ച്ചെയ്യണംഞങ്ങളിപ്പോൾ
അക്കാര്യംകേട്ടരച്ചാർമുനികളിതുമഹാ-
ദേവനുംഗൌരിതാനും
മയ്ക്കണ്ണാളായസീമന്തിനിയുമിടകല-
ന്നനുഭവിപ്പിച്ചതെല്ലോ

100 നോക്കുമ്പോളെങ്ങളെന്നല്ലൊരുവരുമവരാൽ
ദ്ദത്തമാംസ്ത്രീത്വമില്ലാ-
താക്കീടാൻശക്തരല്ലെന്നഖിലമുനികളും
ചൊന്നപോതന്നരേന്ദ്രൻ

അക്കണ്ടോരന്തണനൌഘത്തൊടുമുടനെരെ -
ദ്രാജനെഗ്ഗോപ്യമായി-
പ്പോസ്സുണ്ടൊന്നിച്ചുകൂട്ടിപ്പുനരൊരുകടുതാം -
കാടുപുക്കാനമന്ദം

101 ന്മട്ടമ്മുനിയഭ്യസിച്ചൊരുമഹാ-
മന്ത്രംഗ്രഹിച്ചീശ്വരി-
ബിംബ്ബസ്ഥാപനചെയ്തുതാംഭഗവതീം
ധ്യാനിച്ചുപൂജിച്ചുടൻ
നമസ്കാഗ്രഹമാൻഭുവനശനം-
കൈവിട്ടറങ്ങാതെയും
ചെമ്മേനിന്നുതപസ്സുചെയ്തുദിവസം
മൂന്നുംകഴിച്ചീടിനാൻ

102 അക്കാത്യായിനിതാനുമക്ഷണമവൻ-
മുന്നിൽപ്രവേശിച്ചുപോ-
തീക്കാണന്നൊരുസാമവാനിയലുമി-
ക്കന്യാത്വമെന്നംബ്ബികേ
ത്വല്ക്കാരുണ്യവശാല്ക്കളഞ്ഞതടിയനെ -
ക്കാക്കേണമെന്നിത്തരം
ഉക്കാൽക്കൂപ്പിവിദഗ്ദ്ധഭുവനഴലാ -
ന്നർത്ഥിച്ചുകൊണ്ടാനുടൻ

103 അന്നേരംമൃദുഹാസമാന്നരുളിനാ-
ളദ്ദേവിസീമന്തിനി-
യ്യെന്നിൽത്തിങ്ങിയഭക്തിയോർക്കിൽനൃപഞാൻ
തദ്ദാസിയാണെന്നുമേ

നന്നായുള്ളൊരുസോമവാരനിയമാ-
ലെന്നെബ്ഭജിക്കുന്നൊരാ
ധന്യാംഗീമണിനിശ്ചയിച്ചതിനുമി-
ന്നൂനംവരുത്തില്ലഞാൻ

104 ശോകിക്കേണ്ടനൃപേന്ദ്രനിശ്ചയമിനിയി-
സ്സാരസ്വതബ്രാഹ്മണ-
ന്നേകൻനന്ദനനത്രഭവിച്ചുപലനാൾ
ജീവിച്ചുകൊള്ളുംദൃഢം
ആകെപ്പാൎക്കിലംഗനാതിലകമാ-
യ്ത്തീൎന്നുള്ളൊരിസ്സാമവാ-
നാകൂതംവരുമാറുസാമവതിയെ-
ന്നാഖ്യാനമാൎന്നാളഹോ

105 വേഗംവേൾക്കുകവേദമിത്രസുതനി-
ച്ചാൎവ്വംഗിയെദ്ദമ്പതീ-
യോഗംകൊണ്ടൊരുദോഷമില്ലിവരിനി-
സ്സൌഖ്യേനവാഴുംചിരം
രാഗാലിത്ഥമനുഗ്രഹിച്ചുഗിരിജാ
മന്ദംമറഞ്ഞപ്പൊഴാ-
ഭോഗാനന്ദമിയന്നുഭൂപനഖില-
ന്മാരുംതെളിഞ്ഞീടിനാർ

106 പിന്നെച്ചെന്നവരേവരുംനിജനിജ-
സ്ഥാനത്തുവാണാരുടൻ
തന്വംഗീമണിയായസാമവതിയെ
ധന്യൻസുമേധാവുതാൻ

നന്ദ്യാവേട്ടുസുഖിച്ചിരിക്കുമളവി-
ത്സാരസ്വതനുംസുതൻ
നന്നായ്വന്നുപിറന്നമൂലമവനും
സന്തുഷ്ടനായിടിനാൻ

107 മുററുംമോദേനചന്ദ്രാംഗദനിതിപുകഴും
നൈഷധേന്ദ്രന്റെപുത്രൻ
കററക്കാർവേണിസീമന്തിനിയിലുദിതരാ-
മെട്ടുസല്പുത്രരോടും

തെറെറന്നുണ്ടായൊരാരോമത്സുതയൊടുമൊരുമി-
ച്ചീശഭക്തിക്കിളക്കം-
പററാതപ്പത്നിയോടുംപുരിപുനരയുതം
വത്സരംവാണുസൌഖ്യാൽ

എട്ടാംസർഗ്ഗം സമാപ്തം.



1 പൃഥ്വിയിൽപ്രഥപെരുത്തുകൊണ്ടൊരാ-
നർത്തരാജവരനൂഴിവാഴ്കവെ
തത്രവേദരഥനെന്നൊരാരണൻ
കുത്രചിൽബ് ഭുവിഭവിച്ചുപണ്ടഹോ

2 അദ്വിതീയനപിസർവ്വവിദ്യയി-
ത്സദ്വിജൻസതതസമ്മതൻസതാം
സദ്വിതീയതവഹിച്ചുതൻഗൃഹേ
സദ്വിവേകനിധിയായ്വിളങ്ങിനാൻ

3 ധർമ്മകർമ്മപരനാമവന്നുമു-
ജ്ജന്മപുണ്യമുടൽപ്പൂണ്ടുവന്നപോൽ
വെണ്മയോടുമൊരുപുത്രിജാതയാ-
യ്ത്തന്മഹസ്സിലിരുൾചെന്നുചേരുമോ

4 ശാരദേന്ദുമുഖിയായ്വിളങ്ങുമ-
ദ്ദാരികയ്ക്കുമതിമാൻമഹീസുരൻ
ശാരദേതിപുകൾപൊങ്ങുമാറുന-
ല്പേരുനൽകിവഴിപോൽവളർത്തിനാൻ

5 താതമാതൃപരിലാളനത്തിനാൽ
സ്ഫീതസൌഖ്യമമരുന്നപുത്രിയും
ആർത്തർക്കമൃതധാരയെന്നപോൽ
പ്രീതിനൽകിയഖിലർക്കുമന്വഹം

6 ആനനാദിനിഖിലാംഗമംഗിപൂ-
ണ്ടൂനമൊന്നുമിയലാതനാരതം
കാണുവോർക്കുമവൾകണ്ണിലുണ്ണിയാ-
യ്വാണുശൈശവമകന്നിടുംവരെ.

7 ശാരദയ്ക്കുസസുഖംവയസ്സുമീ-
രാറുചെന്നഥപകർന്നുദേഹവും
ആരണൻജരഠനേകനേകദാ
കേറിവന്നിതവിടെത്തദന്തരേ

8 പത്മനാഭനിതിരാജസേവകൻ
സത്മനിസ്വയമണഞ്ഞുകാൺകയാൽ
തത്രവേദരഥനൊന്നുഴന്നുടൻ
വിസ്മരിച്ചുപചരിച്ചുവിസ്മയാൽ

9 വൃദ്ധഭാവമിയലുന്നൊരാദ്വിജൻ
ബദ്ധകൌതുകമുരച്ചുതൽക്ഷണം
പുത്രിയായതവകന്യയെബ്ഭവാൻ
സത്വരംതരികദാനമായിമേ

10 സംഭ്രമിക്കരുതുമേവയസ്സുമി-
ന്നെൺപതോടുമൊരുനാലുമാത്രമേ
സമ്പ്രതീഹകഴിയുള്ളുകാണുവോ-
രമ്പതെന്നുപറയുന്നുസർവ്വരും

11 കേട്ടുകൊൾകമൃതയായിമുമ്പിൽഞാൻ
വേട്ടൊരെൻപ്രിയപെറാതെകണ്ടുതാൻ
കൂട്ടിവെച്ചമുതൽകൊള്ളചെയ്യുമെൻ
നാട്ടുകാരഹമപുത്രനാകിലോ

12 പ്രായമേറിയവനച്ഛനമ്മമാർ
സ്വീയപുത്രിയെമടിക്കുമേകുവാൻ
മായമല്ലമമചാർച്ചകൊണ്ടുനി
ശ്രേയസംപരമുദിക്കുമോർക്കെടോ

13 എന്നുവൃദ്ധനുരചെയ്തുകേട്ടുപോ-
തൊന്നുവേദരഥനമ്പരന്നുടൻ
ചെന്നുതൻഗൃഹിണിയോടിതോർക്കവേ
ചൊന്നനേരമവൾചൊല്ലിമെല്ലവേ

14 നേത്രരോമമഖിലംനരച്ചൊരീ-
മൂത്തവിപ്രനുടെമോഹമത്ഭുതം
ചേർത്തിടൊല്ലചെറുമല്ലയെബ്ഭവാ-
നോർത്തിടാതെയൊരുകുഷ്ഠദാരുവിൽ

15 ശാരദസ്സനുസരിച്ചിരിപ്പവൻ
പോരുമെൻകണവചെററുചെൽകിലും
ഗീരിവണ്ണമരചെയ്തഭാൎയ്യയോ_
ടാരണൻരഹസിവാചമൂചിവാൻ

16 ഇഷ്ടനോക്കിലരചന്നിവൻപ്രിയേ
കഷ്ടമിങ്ങിനെശഠിച്ചുനില്ക്കിലോ
കുട്ടിയെസ്സപദികൊണ്ടുപോകുമ_
ദൃഷ്ടമായനൃപഭട്ടർവന്നുടൻ

കീൎത്തികേട്ടവരുമെന്നുമല്ലെടോ
പാൎത്ഥിവൻപരമവൈരിയായിടും
പേൎത്തുമേവമവനോതിവിപ്രിയം
തീൎത്തുവൃദ്ധനുകൊടുത്തുകന്യയേ

18 ആത്തഹൎഷമഥപത്മനാഭനാ_
മാഢ്യജാഗ്രണികൃതാൎത്ഥനായുടൻ
നേത്രമോഹനതരാംഗിയാകുമ_
സ്സാദ്ധ്വിയെസ്സപദിവേട്ടുവേണ്ടപോൽ

19 അന്നുസന്ധ്യയൊടുമൎഘ്യമേകുവാൻ
ചെന്നവൻപുഴയിൽനിന്നുമെല്ലവെ
വന്നിടുമ്പൊളൊരുപന്നഗംകടി_
ച്ചന്നിലത്തുടനെവീണുചത്തുതേ.

20 മിത്രവൎഗ്ഗമിതുകേട്ടനന്തരം
തത്രവേണ്ടമൃതകൎമ്മമൊക്കവെ
ചിത്തശോകമൊടുചെയ്തുസത്വരം
പുത്രനൊന്നുമവനില്ലയാൎക്കയാൽ

21 വന്നുദിച്ചനിമിഷത്തിലംബുദം
ചെന്നുമൂടിയൊരുചന്ദ്രനെന്നപോൽ
മങ്ങിവേദരഥപുത്രിതന്മുഖം
തിങ്ങുമാത്മദുരിതൌഘമോക്കയാൽ

22 കണ്ഠസൂത്രമവൾകൈവെടിഞ്ഞുകൊ-
ണ്ടിണ്ടൽപൂണ്ടുമരുവുമ്പൊഴേകദാ
പണ്ടുതാൻധ്രുവനിതിപ്രസിദ്ധിയും-
ക്കൊണ്ടൊരന്ധമുനിവന്നുതൽഗൃഹേ.

23 ഒത്തശിഷ്യരുടെഹസ്തമാശ്രയി-
ച്ചെത്തിയോരവനിദേവസത്തമം
ചിത്തഭക്തിയൊടുചെന്നുശാരദാ-
പത്തിൽവീണുപരിചോടുകൂപ്പിനാൾ

24 അച്ഛനില്ലറിവിടെയമ്മയില്ലയെ-
ന്നച്ഛരിപ്പമറിയിച്ചിടാതവൾ
അച്ഛനംപലതുമാചരിച്ചുതം
സച്ഛപീഠതലമേറിമെല്ലവെ

15 സ്നാനപാനപരമാന്നഭോജനാ-
ല്പീനമോദമുളവാക്കിമെത്തമേൽ
മാനിനീമണികിടത്തിനല്ലൊരാ-
ജ്ഞാനിയെത്തൊഴുതുനിന്നിതന്തികേ

26 അന്തരംഗമതിയാസ്സുളുക്കയാ-
ലന്തണേന്ദ്രനരചെയ്തിതക്ഷണം
ബന്ധുരാംഗിതവപൂർണ്ണഭക്തികൊ-
ണ്ടന്ധനായ്മഹർഷിഹഞാനഹോ

27 ഇത്രമാത്രമുചിതജ്ഞതാദിസൽ-
കൃത്യനിഷ്ഠകലരുന്നകന്യകേ
ഭൎത്തൃസൌഖ്യമൊടുപുത്രനംനിന-
ക്കുത്തമേനിയതമുത്ഭവിച്ചിടും

28 കല്പകല്പതുലതസ്സനത്സുധാ-
കല്പമായരുവുമെന്നനുഗ്രഹം
സല്പഥേസതതസഞ്ചയാംനിന-
ക്കല്പവുംവിഫലമായ്വരില്ലെടോ

29 സാരയാംധ്രുവഗിരംനിശമ്യസാ
ശാരദാവ്യസനമോടുമോതിനാൾ
ക്രൂരദുൎവ്വിധിവിലാസമെങ്ങുമേ
നേരിയന്നവരവാണിയെങ്ങുതേ

30 വന്നുവൃദ്ധനൊരുവൻവരിച്ചുമാം
ചെന്നുചന്തലിവനന്നതൊട്ടുമെ
വന്നബാല്യവിധവാത്വമോൎത്തിടാ-
തെന്നെയിങ്ങിനെയനുഗ്രഹിച്ചുനീ

31 യോഗ്യരായവൎക്കൊടുത്തുകൊൾകിലും
ഭാഗ്യമററവൎഭുജിയ്ക്കയില്ലഹോ
നേൎക്കുനിന്നവളിവണ്ണമോതുമാ-
വാക്കുകേട്ടവനുമേവമൂചിവാൻ

32 എന്തിതിങ്ങിനെയിനിസ്സതോന്നുവാ-
നന്ധനാകിലുമഹംകഥിയ്ക്കിലോ
അന്തരംപുനരതിന്നുവന്നിടാ
വൻതമസ്സിലരുണൻകലുങ്ങുമോ

83 ഞാനരപ്പത്തുധരിയ്ക്കുനീയുമേ-
ശാനമെന്നുപുകൾപ്പൂണ്ടസുവ്രതം
നൂനമാശ്ശുതുടരേണമീശ്വര-
ദ്ധ്യാനമോടുമഘമൊക്കെനീങ്ങുവാൻ

84 ഭർത്തൃപുത്രസുഖമാശുനൽകുമീ
സ്സദ്വ്രതംസുമുഖിസംശയിയ്ക്കൊലാ
ചൈത്രവുംധനുവുമെന്നമാസമാ-
ണാദ്യമായിതുതുടങ്ങുവാനെടോ

85 തിങ്കൾതോറുമുളവാകുമഷ്ടമീ
മംഗലാംഗിപുനരച്ചതുർദ്ദശീ
എന്നൊരിത്തിഥികൾനാലുമാദരാ-
ലൊന്നുപോലെനിരുപിച്ചുനോല്ക്കുനീ

86 തൃക്കടാക്ഷനെടുവീഥിയിൽജ്ജഗ-
ത്തൊക്കെനൃത്തമിയലിയ്ക്കുമീശ്വരൻ
ഭക്തവത്സലനനുഗ്രഹിയ്ക്കിൽനി-
ന്നത്തലൊക്കിലതിതുച്ഛമത്രയും

87 സുഭ്രുകേളുഷസിചെയ്തുമജ്ജനം
ശുഭ്രവസ്ത്രവുമുടുത്തുകൊണ്ടുടൻ
മൃത്യുവൈരിനിലയത്തിലെത്തിനീ
തത്രവാണതിരുനാമമോതണം

88 പട്ടുകൊണ്ടുമലർമാലകൊണ്ടുമുൾ-
ക്കൃഷ്ടമമ്പലമലങ്കരിച്ചഹോ
പത്മനേർമിഴിമുറയ്ക്കുനിശ്ചതി-
ല്ലത്തമിട്ടുപരിചാക്കിവെയ്ക്കണം.

39 പിമ്പതിന്നുപരിധാന്യകുംഭവും
സംഭരിച്ചുവഴിപോലെവെച്ചുനീ
ശംഭുതന്നെമനസാസ്മരിച്ചുകൊ-
ണ്ടിമ്പമോടുമഥപൂജചെയ്യണം

40 പൊന്നുകൊണ്ടുപുരവൈരിരൂപവും
പിന്നെയദ്രിസുതാസ്വരൂപവും
കന്യകേകലിതഭക്തിപൂണ്ടുനീ
യുന്നതാദരമുടൻചമയ്ക്കണം

41 പത്മമൂൎദ്ധ്നികിഴക്കുഭാഗമാ-
യ്യുത്തമചാരുമുഖിരണ്ടുരൂപവും
അസ്തശോകമഥനീപ്രതിഷ്ഠചെ-
യ്തുത്തമാൎച്ചനമുടൻതുടങ്ങണം

42 ആദരേണമണിദീപധൂപമി-
ത്യാദിപൂജവഴിപോൽക്കഴിച്ചുനീ
വേദവേദിഹൃദയേവിളങ്ങുമാ-
വേദവേദ്യരെവണങ്ങിവാഴ്ത്തണം

43 പാൽപഴംമധുഗുളങ്ങൾപായസം
സൂപവുംഘൃതവുമന്നവുംമുദാ
നീപുനഃപുനരഥോനിവേദ്യമായ്-
ശ്രീപദത്തിലഥവെച്ചുകൂപ്പണം

44 പിന്നെവിപ്രരെവിശിഷ്യവേണ്ടപോ-
ലന്നമൂട്ടിയതിഭക്തിസംയുതം
നിന്നുദക്ഷിണകഴിച്ചുകന്യകെ
ചെന്നുനിയ്യുമഥഉഷതിചെയ്ക്കെടോ

45 കൊല്ലമൊന്നൊരുമുടക്കമെന്നിയെ
നല്ലനോൽമ്പിതുനടത്തുകീവിധം
അല്ലൽതീരുമഭിലാഷവുംവരും
തെല്ലുമീഷൽകരുതേണ്ടബാലികേ

46 വൃദ്ധനിത്തരമനുഗ്രഹിക്കവേ
തത്രവേദരഥനുംസപത്നിയും
എത്തിയാശ്രുവപദേപതിച്ചുപോ-
ളുത്തമാംഗിയുരചെയ്തുശാരദാ

47 മൽഗ്ഗുരോമമപിതാവുമമ്മയും
തല്പദത്തിലടിമപ്പെടുന്നിതാ
സല്പതേസദയമൊന്നനുഗ്രഹി-
ച്ചപ്രമേയമരുളേണമേശുഭം

48 വാക്യമേവമുപകർണ്യതാപസൻ
കാക്കൽവീണൊരവരെക്കരത്തിനാൽ
മെല്ലമേൽശ്ശിരസിതൊട്ടുഭാവുകം
വാച്ചുമാറുവരുമെന്നുമോതിനാൻ

49 സാനുമോദമഥതന്മകൾക്കുമേ-
ശാനമാംവ്രതമുടൻനടത്തുവാൻ
ഊനമെന്നിയുപദേശമേകിയോ-
രേനമിത്തരമുരച്ചിതച്ഛനും

50 നാടുനീളെനെടുമംഗലംവരാൻ
പാടുപെട്ടുമുഴലുംഭവല്പദേ
കേടുപററിയൊരിവൾക്കുവീഴ്വാ-
നൂടുകിട്ടിയതുമോർക്കിലത്ഭുതം

51 ഈവ്രതാവധിവരയ്ക്കുമെങ്ങുമേ
പോവതിന്നുമതിരാതെന്മുദാ
ദേവസേവവഴിപോലെയാക്കുവാൻ
മേവിടേണമിവിടെത്തപോനിധേ

52 സാധുവേദരഥവേദിയോക്തികേ-
ട്ടാധരാസുരവരൻധ്രുവൻതദാ
ആദരാലതിനുസമ്മതിച്ചുസ-
ദേദികൾക്കുഗൃഹമൊക്കെയൊന്നുതാൻ

53 മുന്നമിധ്രുവമഹർഷിചൊന്നപോൽ-
ത്തന്നെയൊന്നുമൊരുഭേദമെന്നിയെ
ഖിന്നഭാവമകലെക്കളഞ്ഞുടൻ
കന്യമാർമണിതുടങ്ങിനോല്ക്കുവാൻ

54 സോമചൂഡഗിരിജാപദാംബുജം
കാമദംമനസിനിർത്തിനിശ്ചലം
ഹോമതർപ്പണജപാർച്ചനാദിയാ-
ലാമഹാനിയമമാചരിച്ചുസാ

55 ആസ്ഥയോടുമവൾനോൽമ്പുനാളിലും
രാത്രിയുംപകലുമൂണുമെന്നിയെ
നിദ്രയുംപരിഹരിച്ചുസധ്രുവം
രുദ്രസേവനിറവേററുമെപ്പൊഴും

56 ധീരയായഥകളിച്ചുഷസ്സില-
ങ്ങാരണക്കഖിലദാനഭോജനാൽ
ഭൂരിമോദമുളവാക്കിവേണ്ടപോൽ
പാരണക്രിയകഴിക്കുമെന്നുമേ

57 മാസമൊക്കയുമിതേവിധത്തിലി-
ബ്ഭാസുരവ്രതമിയലുന്നനോല്മ്പവൾ
വൎഷമൊന്നുമുഴുവൻനടത്തിനൽ-
ത്തോഷമോടുമൊരുവിഘ്നമെന്നിയെ

58 അഷ്ടമീതിഥിവെളുത്തപക്ഷമോ-
ടൊട്ടിനില്ക്കുമൊരുമുഖ്യവാസരേ
ശിഷ്ടനാംധ്രുവനുമൊത്തുതദ്വ്രതം
പുഷ്ടിയോടെമുഴമിച്ചുശാരദാ

59 പക്ഷ്മളാക്ഷികൾവണങ്ങിവാഴ്ത്തുമ-
ത്ര്യക്ഷവാമതനുവാംമഹേശ്വരി
അക്ഷിമോഹനമഹാമഹസ്സമൂ-
ഹക്ഷണത്തിലവർമുന്നിൽമിന്നിനാൾ.

60 പണ്ടുചെയ്തനിജപുണ്യശക്തിയാൽ
മണ്ടിവന്നതുളുമംബയെത്തദാ
കണ്ടുകാലിണയിൽവീണുവാഴ്ത്തുമാ-
രണ്ടുപേരൊടുമുരച്ചുശങ്കരി

61 പുഷ്ടഭക്തികലരുന്നനിങ്ങളിൽ
തുഷ്ടിവന്നുമമചൊൽവിനാഗ്രഹം
ഇഷ്ടമോടിതികഥിച്ചദേവിയെ
ദൃഷ്ടവാൻധ്രുവനുമേവമോതിനാൻ

62 കണ്ടിടാത്തമിഴിയിത്രനാളുമുൾ-
ക്കൊണ്ടുമേവുമിവനിന്നുനിൻമുഖം
കണ്ടതിന്നുശരിയായിമറ്റൊരുൽ-
ക്കണ്ഠയെന്തിനിവരേണ്ടതംബികേ

63 ചിദ്രസാംബ്ബുധിനടുക്കമുങ്ങുമി-
ത്വദ്വപുസ്സുമനസാസ്മരിക്കിലും
അത്യുപാർജ്ജിതമഘൌഘമാകവേ
പ്രദ്രവിക്കുമതിനില്ലകില്ലമേ

64 സന്മയേസകലലോകനായികേ
നിർമ്മലേനിരുപമേനിരാമയേ
നന്മനൽകിനലമോടുകാക്കവാ-
നംബനിന്നടിയിൽവീണിടുന്നുഞാൻ

65 ശർവ്വജീവനമഹൌഷധാംകൃതേ
സർവ്വവന്ദ്യചരണേസദാശ്രിതേ
സർവ്വരാദിസുരവാരസേവിതേ
സർവ്വദാഭഗവതിപ്രസീദമേ

66 ആണ്മയോടുമരികത്തുനില്ക്കുമി-
ബ്രാഹ്മണീവിധവയെന്നുമൊന്നുമേ
ഈമഹാന്ധനറിയാതെനീപെറും
ശ്രീമദാത്മജനെയെന്നുചൊല്ലിനേൻ

67 എന്നുമല്ലതവഭർത്തൃസൌഖ്യവും
വന്നിടുംനിയതമെന്നുമാദരാൽ
കണ്ണുപൊട്ടിയൊരിവൻകഥിച്ചത-
വ്വണ്ണമാകുവതിനേകുനീവരം

68 പങ്കമറ്റതവപാദകേതനാ-
മെങ്കൽനിൻതിരുമനസ്സുവെക്കിൽഞാൻ
സങ്കടാബ്ധിതരസാംതരിച്ചിടും
ശങ്കരപ്രിയതമേപ്രസീദമേ.

69 ഇത്തരത്തിലുരചെയ്തവൃദ്ധനോ-
ടുത്തരംഗിരിസുതാപിചൊല്ലിനാൾ
അത്ര്യമേവുമൊരുശാരദാപുരാ-
വൃത്തമിന്നുപറയാംശ്രവിക്കനീ

70 പൂർവ്വജന്മനിജനിച്ചഭാമിനീ-
ത്ര്യവനാമവുമിയന്നുകൊണ്ടിവൾ
ആവിലാസിനിയെദാഹിഷാഖ്യഭൂ-
ദേവനന്നുനിജപതിയാക്കിനാൻ

71 വേട്ടരണ്ടുവനതിങ്കലാദ്യയാ-
യ്ക്കൂട്ടകില്ലവളെയാരുമെങ്കിലും
പാട്ടിലാക്കിയൊരുവല്ലഭന്റെനൽ-
ക്കൂട്ടുകെട്ടിലവളാദ്യയായഹോ

72 കാമതന്ത്രകുശലത്വമേറുമ-
ക്കാമിനീവശഗനായദാഹിഷൻ
പ്രേമമാന്നുസതതംവസിക്കയാൽ
ഭാമിനീസസുഖമങ്ങുമേവിനാൾ

73 അഗ്രജാമസുതയാക്കിയന്നതി-
വ്യഗ്രമേകിയതുമൂലമിന്നിവൾ
അഗ്ര്യയായ്വിധവമാരിൽവെച്ചമ-
ദുർഗ്ഗ്രഹപ്പിഴതടപ്പതാരെടോ

74 ഭാമിനീരതിയിലാശവെച്ചൊരു-
ബ്രാഹ്മണൻപരനിരന്നടുക്കവേ
ആമതംസതിനിരാകരിക്കയാൽ
കാമനാശുകലഹിച്ചുകൊന്നുതം

75 പിന്നെവന്നിഹപിറന്നൊരാദ്വിജൻ-
തന്നെയാണറികശാരദാവരൻ
കന്യശാരദകഴിഞ്ഞജന്മവും
മന്ദയല്ലമമസേവചെയ്കതിൽ

76 എന്നമൂലമിവൾമുക്തയാകുവാ-
നൊന്നുമില്ലവിഷമംനിനക്കിലോ
ഇന്നിയുംശൃണുമുനീന്ദ്രഭാമിനീ-
മന്നുവേട്ടവരവാസ്തവംനവം

77 മൃത്യുപത്തനമണഞ്ഞദാഹിഷൻ
കുത്രചിൽത്തദനുപാണ്ഡ്യഭൂതലേ
ഗാത്രമാൎന്നഥകളത്രമോടുമൊ-
ത്താസ്ഥപൂണ്ടുമരുവുന്നിതിന്നുമേ

78 ആമഹീസുരനെനിദ്രവേളയിൽ
കോമളാംഗിയിവൾകാണുമിന്നിമേൽ
കാമനസ്സുതനുമുത്ഭവിച്ചിടും
താമസിക്കുകയുമില്ലതിന്നെടോ

79 സ്വപ്നദൎശനസുഖേനശാരദാ-
പുത്രരിൽപ്രണയമദ്വിജേന്ദ്രനും
ഉത്ഭവിക്കുമുടനേമഹാമുനേ
ദുൎഗ്ഗാപദമിവൾക്കകപ്പെടാ

80 ശാരദേതവപുരാതനപ്രിയൻ
ദൂരെനിന്നരികിൽവന്നുകാണ്കിലോ
സാരമാംവ്രതഫലത്തിലൎദ്ധവും
സ്വൈരമോടവനുനീകൊടുക്കണം

81 പുത്രനെപ്പുനരവന്നുനൽകണം
തത്രനിയ്യമൊരുമിച്ചുപോകണം
അദ്രിജന്റെനികടേവസിക്കിലും
തദ്വപുസ്സിലബലേതൊടൊല്ലനീ.

82 സ്വപ്നസംഗമസുഖംഭുജിച്ചുനി-
ർവ്വിഘ്നമത്രനിവസിച്ചുനിത്യവും
ഉത്തമാംഗിനിജജന്മവുംകഴി-
ച്ചെത്തുകെന്നരികിലസ്തുതേശുഭം

83 കാര്യമേവമരുൾചെയ്തനുഗ്രഹി-
ച്ചാര്യയാമുമമറഞ്ഞുമായയാ
ധൈര്യമോടുമവരുംവണങ്ങിനാർ
സൂര്യനപ്പൊഴുദയാദ്രിയേറിനാൻ

84 വാക്കുപോലെമിഴിയുംഫലിക്കയാ-
ലാക്കമോടുമഥചെന്നൊരാദ്ധ്യുവൻ
ആകൃശാംഗിയുടെയച്ഛനമ്മമാർ
കേൾക്കുമാറഖിലമോതിവാസ്തവം

85 ച്ഛാത്രരോടുമൊരുമിച്ചനന്തരം
യാത്രചൊല്ലിയതിയാതനായ്ത്തദാ
രാത്രിതോറുമഥപൂർവ്വവല്ലഭം
പേർത്തുശാരദപുണർന്നുമേവിനാൾ

86 ഇപ്രകാരമൊരുനാലുമാസമാ-
വിപ്രകന്യവിഹരിച്ചുവാഴ്കവേ
ഗർഭലക്ഷണമിയന്നുഗൌരമായി-
ന്നുത്ഭവിച്ചുമൊഴിപാഴിലാകുമോ

87 കാട്ടുതിയ്യിനുസമംപരന്നിതാ
നാട്ടിലിക്കഥചിരിയ്ക്കുമാറുടൻ
ധൗഷ്ട്യമുള്ളവർകുറച്ചുവല്ലതും
കേട്ടുവെങ്കിൽവെറുതേയിരിയ്ക്കുമോ?

88 വന്നടിഞ്ഞധരണീസുരേന്ദ്രരിൽ-
ച്ചെന്നുകേചനവിളിച്ചുശാരദാം
മന്ദമായ്ച്ചിലതുചൊന്നനേരമ-
സ്സുന്ദരാംഗിപരമാൎത്ഥമോതിനാൾ.

89 ശുദ്ധമേകളവിതെന്നുനിശ്ചയി-
ച്ചുദ്ധതദ്വിജരുമൊത്തുചൊല്ലിനാർ
നിസ്ത്രപേകുലടയായനിൻനട-
പ്പത്രയുംവെളിവിൽവന്നിതിന്നഹോ.

90 ദുഷ്ടസംഗമമിയന്നദുർഭഗേ
കഷ്ടമിദ്വിജകുലംകെടുത്തുനീ
ഇട്ടുപട്ടിണിയിടിച്ചുപാൽകൊഴി-
ച്ചിട്ടുനിന്നെയകലെത്യജിക്കണം.

91 ബാന്ധവായരികിൽവെച്ചുപോററിയോ
രന്ധമാമുനിയുമെത്രകള്ളനോ
എന്തുവേദരഹമിണ്ടിടാത്തുനീ
പന്തികേടുഭവതോപിവന്നിടും.

92 ഘോരമാമയാരശരീരിവാക്യമ-
ന്നേരമിങ്ങിനെമുഴങ്ങിയെങ്ങുമെ
ശാരദയ്ക്കണുവുമില്ലദോഷമി-
ന്നാരുമീഷൽകരുതേണ്ടൊരിയ്ക്കലും.

93 ദേവതാഗണമറിഞ്ഞിടാത്തത-
ല്ലീവിശിഷ്ടയുടെവൃത്തവൈഭവം
പാൎവ്വണേന്ദുമുഖിഗൎഭമേന്തുവാൻ
പാൎവ്വതീവചനമാണുകാരണം.

94 ഏവമുള്ളൊരുഗിരംശ്രവിച്ചുടൻ
ദൈവഭക്തിയോടുമേവുമേവരും
ഈവിധമ്മൊഴിയസത്യമാൎക്കുമാ-
നൈവശങ്കയിനിയെന്നുചൊല്ലിനാർ.

95 പിന്നെമേന്മവരുവാനൊരന്തണൻ
ചെന്നുവേദരഥനാജ്ഞചെയ്കയാൽ
തന്മനഃകപടമോടുരച്ചുഞാൻ
സമ്മതിക്കുകയുമില്ലയെന്നുതാൻ

96 ചോരയുംകൃമിയുമപ്പൊഴാപ്പറ-
ഞ്ഞാരണേന്ദ്രനുടെനാവിൽനിന്നുടൻ
പാരമങ്ങുദിതമാകയാൽഭയാ-
ലാരുമൊന്നുമുരിയാടിയില്ലഹോ.

97 വിപ്രനേകനതിവൃദ്ധനക്ഷണം
ക്ഷിപ്രമസ്സദസിവന്നുചൊല്ലിനാൻ
ഇപ്രകാരമിതുപണ്ടുമുള്ളതാ-
ണപ്രമത്തതകലൎന്നുകേൾക്കുവിൻ!

98 നേൎക്കെഴുന്നവഴികണ്ടറിഞ്ഞൊരാ-
ളോൎക്കിലില്ലജഗദീശനെന്നിയെ
വാൿപടുത്വമനസൂത്ര്യസൂരിമാ-
രീപ്രപഞ്ചഗതിയോതിടുന്നുപോൽ.

99 അംഗസംഗസമമാണഥോമന-
സ്സംഗവുംകിമപിയില്ലൊരന്തരം
ഭംഗിയല്ലിവയിലൊന്നുപോരുമി-
ന്നംഗനസ്സുരിയഗർഭമാളുവാൻ.

100 ഒത്തിടാതെഴമയോനിപുക്കൊരാ-
ക്ഷത്രവിപ്രവരബീജകാരണാൽ
എത്രദിവ്യരുളവായ്ജഗത്തിലാ-
ച്ചിത്തസംഗജരുമെത്രയുണ്ടെടോ?

101 ഉള്ളതിന്നിവൾപറഞ്ഞുകേട്ടതി-
ല്ലുള്ളമില്ലഗഗനോക്തിയോർക്കിലും
വെള്ളിപോലെവിലസുന്നഗംഗയിൽ-
ത്തെല്ലുമപ്പുരസമൾപ്പെടാദ്ഭവം

102 ഇത്ഥംവൃദ്ധനരച്ചതിന്നനുസരി-
ച്ചാളീജനാംശാരദാ-
തത്ഥ്യംവന്നറിയിച്ചുയാലുമതിയാ-
യ്യോർമിച്ചുഭൂദേവരും
ചിത്രംചിത്രമിതെന്നുചൊല്ലിയുടനേ
പോയാരഥോയാസ്ഥയാ-
ലത്തന്വംഗിയിലന്നൊരിച്ചുലൊരുസൽ-
പ്പുത്രൻപിറന്നീടിനാൻ.

103 കാളീദേവികനിഞ്ഞുനോക്കിയകട-
ക്കണ്ണണ്ണിയാസ്സന്നപോ-
ല്ലോളംകാന്തികവിഞ്ഞകുഞ്ഞിനെമുദാ
കണ്ടെത്രയുംകൌതുകാൽ

ചീളന്നമ്പൊടുശാരദീയനിതിനൽ-
പ്പേർനൽകിനന്നായ്സദാ
ലാളിച്ചങ്ങുവളത്തിവേദരഥനം
തല്പത്നിയുംപുത്രിയും.

104 നാലഞ്ചബ്ദങ്ങൾചെന്നോരളവതിമതിമാ-
നായൊരാശ്ശാരദീയൻ
ബാലൻവേദങ്ങൾനാലുംനലമൊടുമുഴുവൻ
ശാസ്ത്രവുംപാഠമാക്കി
ശീലക്കേടൊന്നുമില്ലാത്തവനഖിലകലാ-
ദക്ഷനായ്ത്തീൎന്നമൂലം
മാലോകൎക്കുംമനസ്സിൽബ്ബഹുമതിബഹുധാ-
വന്നുകാലക്രമത്താൽ.

105 ആഘോഷംകൂട്ടിയന്നാളൊരുകുറിശിവരാ-
ത്രിയ്ക്കുഗോകൎണ്ണമെത്താൻ
പോകുന്നോരോടുമൊപ്പംനിജപിതൃജനനീ-
പുത്രമിത്രങ്ങളോടും
സാകംസാശാരദാചെന്നഥപുരമഥനൻ-
തൻപദേസമ്പതിച്ചി-
ട്ടേകാന്തേസഞ്ചരിയ്ക്കേസ്വപ്നസുഖദനാം
കാന്തനെക്കണ്ടുകന്യാ.

106 നിത്യംസ്വപ്നേരമിപ്പിപ്പവനെമതിമറ-
ന്നക്ഷണംനോക്കിനില്ക്കേ
തത്തത്സ്വപ്നേഭവിച്ചുള്ളൊരുഗുരുതരമാം
ചിഹ്നമമ്പ് ഭൂസുരന്നും

പ്രത്യക്ഷപ്പെട്ടനേരത്തലർശരതുയിരാൽ -
ച്ചെന്നുചോദിച്ചനിയ്യാർ
ളദ്രേചൊൽകെന്നുകേട്ടോരളവിലവളുമാ -
വിപ്രനോടിത്ഥമൂചേ.

107 നിയ്യെൻപൂർവ്വപ്രിയൻകേളിവനറികനിന -
ക്കെന്നിലുണ്ടായൊരോമൽ
പ്പുഷ്യൻതാത്തുല്യനോക്കെന്നരുളിയൊരവളിൽ -
പുഷ്ടമോടുച്ചരിച്ചാൻ
അയ്യോബാല്യേപിണഞ്ഞുള്ളൊരുവിധവതയെ -
ഗ്ഗോപ്യമായ്വെച്ചനിയ്യി -
പ്പെണ്ണയ്യോതന്നെന്തിനിപ്പോളയിസുമുഖിവെ -
ളിപ്പെടുത്തത്യന്തചിത്രം!

108 ഞാനിയാംധ്രുവമണഞ്ഞൊരിക്കലുപദേശ -
മേകിയവഴിക്കുമ -
ശാനസുവ്രതമെടുത്തതുംവരമൊടുക്ക -
മീശപരികൊടുത്തതും
ഊനമറ്റുനിജനിദ്രയിൽസ്മരവിഹാര -
മാർന്നുനിവസിച്ചതും
പീനമോദമൊടുരച്ചശാരദനിഗൂഢ -
മക്ഷണമചഞ്ചലം.

109 ശാരദീയനുടെജന്മകാരണമിവണ്ണ -
മെന്നവളുരച്ചപോ -
താരണേന്ദ്രനനുഭൂതികൊണ്ടുമകതാർക -
ളുത്തലമശങ്കിതം

ശാരദാജനകമാതൃസന്നിധിയണഞ്ഞു
യാത്രയറിയിച്ചുടൻ
ദാരപുത്രരൊടുമൊത്തുചെന്നുപുരിചൊല്ലി
വസ്തുതസമസ്തവും.

110 ധന്യശാരദതദൈവതദ്വ്രതഫലത്തി-
ലദ്ധ്മതിതുഷ്ടയായ്
ത്തന്നൊതന്റെഭവനായവേദിയവരന്നു
ഗൌരിയുരചെയ്തപോൽ
നന്ദനേനസമമേകിവല്ലഭവപുസ്സി-
ലൊന്നവൾതൊടാതെത-
ന്മന്ദിരത്തിൽമരുവീസുഖംസ്വപനസംഗ-
മാന്നബ്ദവത്സരം



111 സ്വൈരമേവമവർമേവുമപ്പൊഴുതിലേക-
ദാപതിമരിക്കയാൽ
ശാരദാപിനിജദേഹമാശുനിരസിച്ചു
രീതിയിൽനിരാകുലം
ഘോരസംസൃതിയൊടുക്കിനിവൃതികൊടുക്ക-
മീശനാമുള്ളിടമ-
ച്ചേരുകേട്ടശുഭലോകമക്ഷണമണഞ്ഞു
തല്പതിസമന്വിതം.

ഒമ്പതാം സർഗ്ഗം സമാപ്തം.

നമശ്ശിവായ.

ശ്രീ ശിവമാഹാത്മ്യത്തിൽ ഒന്നാംഭാഗം സമാപ്തം.



# ശുദ്ധിപത്രം.

| ഭാഗം | ശ്ലോകം | വരി | അബദ്ധം | സുബദ്ധം |
|---|---|---|---|---|
| 19 | 31 | 4 | സ്നുധാംശു | സ്സുധാംശു |
| 26 | 77 | 1 | ഭിപ | ഭീപ |
| ,, | ,, | 3 | നോക്കിടാസ്സിൽ | നോക്കിടാസ്ക്കിൽ |
| 31 | 19 | 4 | നടത്തിന്നു | നടത്തിടുന്നു |
| 34 | 36 | 2 | നോക്കിടാസ്സിൽ | നോക്കിടാസ്ക്കിൽ |
| 36 | 51 | 1 | വരിച്ചിടാസ്സിൽ | വരിച്ചിടാസ്ക്കിൽ |
| 47 | 14 | 2 | മൈനേ | മൈന്യേ |
| 66 | 15 | 3 | മേന്മൽ | മേന്മേൽ |
| 71 | 45 | 4 | ക്ലമിച്ചു | ക്രമിച്ചു |
| 80 | 8 | 2 | വിരേധം | വിരോധം |
| 85 | 37 | 4 | സഗ്ഗ | സർഗ്ഗ |
| 86 | 40 | 1 | തളന്നു | തളർന്നു |
| ,, | 42 | 3 | അബജ | അബ്ജ |
| 87 | 46 | 1 | ആമജ്ജൂ | ആമള്ളൂ |
| ,, | 49 | 1 | സഫീത | സ്ഫീത |
| 92 | 77 | 2 | ഫ്രി | ഫ്ലി |
| 108 | 30 | 2 | മികച്ചധി | മികച്ചധീ |
| 106 | 47 | 4 | ഭരിസ്സും | ഭരിസ്കും |
| ,, | 48 | 4 | നന്ദിസ്സൂ | നന്ദിസ്കൂ |
| 128 | 35 | 4 | മേസ്സില്ല | മേല്ക്കില്ല |

| ഭാഗം | ശ്ലോകം | വരി | അബദ്ധം | സുബദ്ധം |
|---|---|---|---|---|
| 125 | 48 | 4 | ച്ചിടാമെ | ച്ചിടാമോ |
| 127 | 57 | 2 | കന്നോള | കുന്നോള |
| 129 | 69 | 2 | ത്തിരിഞ്ഞത | ത്തിരിഞ്ഞു |
| 130 | 74 | 4 | ല്ക്കുടിക്കു | ല്ക്കൂടിക്കു |
| ,, | 77 | 4 | ബ്രാണ | ബ്രാഹ്മണ |
| 132 | 88 | 1 | രിക്കീലും | രിക്കിലും |
| ,, | 90 | 1 | ടടൻ | ടുടൻ |
| ,, | ,, | 2 | മോ ത്തിടാം | മോത്തിടാം |
| 135 | 97 | 7 | മനസിചീ | മനസിചി |
| 137 | 104 | 3 | ന്നോകനു | ന്നോകൻ |
| 140 | 12 | 4 | മുടിക്കു | മുടിക്കൂ |
| 148 | 59 | 4 | മന്നിനാൽ | മിന്നിനാൽ |
| 154 | 94 | 2 | യോടു | യൊടു |

